# THE CHURCH WEEKLY

ചർച്ചുവീക്കിലി  ഒററപ്രതി 13 നഃ പൈസ

വാല്യം XI | 1957 സെപ്തംബർ 8 | ലക്കം 33


**Thought for the week.**

Old friends, old scenes, will lovelier be, As more of Heaven in each we see: Some softening gleam of love and prayer Shall dawn on every cross and care

J. Keble.

## വിദ്യാഭ്യാസബില്ലും രക്ഷാകർത്താക്കളും അദ്ധ്യാപകന്മാരും

കേരളവിദ്യാഭ്യാസബിൽ നിയമസഭ പാസ്സാക്കിക്കഴിഞ്ഞു. ഗവർണ്ണരുടെയും ഇൻഡ്യൻ ഗവണ്മെൻറിൻെറയും അനുമതി ലഭിച്ചാലുടനെ നിയമമായിത്തീരും. ബില്ലിനെ ക്രിസ്ത്യാനികൾ വീക്ഷിക്കുന്നതെങ്ങിനെയാണെന്നുള്ള സംഗതി മുൻഒരു ലക്കത്തിൽ ഞങ്ങൾ പ്രതിപാദിച്ചിരുന്നു. ബിൽ ഇപ്പോൾ പാസ്സാക്കിയതു് നിയമസഭയിലെ പ്രതിപക്ഷകക്ഷികൾ ഏകപക്ഷീയമായി നിന്നു് എതിർത്തു വോട്ടുചെയ്തശേഷമാണു്. വളരെ ഗൗരവമായി വീക്ഷിക്കേണ്ട ഒരു വസ്തുതയാണതു്. ജനായത്തഭരണസമ്പ്രദായത്തിൽ ഭൂരിപക്ഷകക്ഷിഭരിക്കണമെന്നു മാത്രമെ വ്യവസ്ഥയുള്ളു എന്ന ഒരു തെററിധാരണ സാധാരണയാളുകളുടെയിടയിൽ ഉണ്ടു്. ഭൂരിപക്ഷകക്ഷിക്കാണു ഭരണത്തിൻെറ ഉത്തരവാദിത്വമെന്നുള്ളതു ശരിതന്നെ. എന്നാൽഭരണകക്ഷിയെപ്പോലെതന്നെ പ്രാധാന്യം വഹിക്കുന്ന ഒരു ഭാഗമാണു് പ്രതിപക്ഷം. ഇംഗ്ലണ്ടിലെ പ്രതിപക്ഷനേതാവിനു മന്ത്രിമാരുടെ ശമ്പളം തന്നെയുണ്ടു്. മന്ത്രിമാരുടെ ഉത്തരവാദിത്വങ്ങൾക്കു സമമായ ഒരുത്തരവാദിത്വമാണു് പ്രതിപക്ഷനേതാവിനുള്ളതെന്നു നിയമപരമായിത്തന്നെ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു വസ്തുതയായി അവിടെ തീർന്നിട്ടുണ്ടു്. ഭൂരിപക്ഷത്തിൻെറ ദുർഭരണസാദ്ധ്യതകളെ വെളിച്ചത്തുകൊണ്ടുവരികയും എതിരിടുകയും ചെയ്യുന്ന ഒരു കർത്തവ്യം ജനായത്തഭരണത്തിൻെറ അസ്ഥിവാരമാണു്. കമ്യൂണിസ്റ്റ്ഭരണം നിലവിലിരിക്കുന്നിടത്തെല്ലാം വോട്ടുനടക്കുന്നുണ്ടു്. അതുകൊണ്ടു് അതു ജനായത്തമായില്ല. വോട്ടുള്ളതുകൊണ്ടു ജനായത്തമാണെന്നാണു് കേരളത്തിലെ പാവങ്ങളെ പറഞ്ഞു ധരിപ്പിച്ചിരിക്കുന്നതു്. വോട്ടു മാത്രം പോരാ. ഒരു പ്രതിപക്ഷത്തെ വോട്ടുചെയ്തു നിയമസഭയിൽ സ്ഥാപിക്കാനുള്ള അവകാശം ജനങ്ങൾക്കുണ്ടു്. ആ അവകാശം നിഷേധിക്കുന്നതുകൊണ്ടാണു കമ്യൂണിസ്റ്റ്ഭരണം സ്വേച്ഛാധിപത്യപരമാണെന്നു പറയുന്നതു്. അല്ലാതെ അവിടെ വോട്ടില്ലാഞ്ഞിട്ടല്ല. ഭൂരിപക്ഷത്തിൻെറ ഒരു നിയന്ത്രണഘടകമായി പ്രതിപക്ഷം വർത്തിക്കുന്നു. പ്രതിപക്ഷം ഏകകണ്ഠമായി എതിർക്കുന്ന ഒരു നിയമശാസനം നടപ്പിൽവരുത്താൻ ഒരു പരിഷ്കൃത ജനായത്തഗവണ്മെൻറും ഉദ്യമിക്കുകയില്ല. അടുത്ത തെരഞ്ഞെടുപ്പിൻെറ ഫലത്തെപ്പററി ഉൽക്കണ്ഠയുള്ള ഒരു ഭൂരിപക്ഷവും അതിനുമുതിരുകയില്ല. ജീവിതത്തിൻെറ കാതലായവശങ്ങളെസ്പർശിക്കുന്നയാതൊരു നിയമശാസനത്തെയും, ധൃതികൂട്ടി പാസ്സാക്കാനുള്ള വ്യഗ്രതയും ഭരണകക്ഷി പ്രദർശിപ്പിക്കയില്ല. അതാണു് ജനായത്തഭരണരീതിയിലെ മര്യാദയും രക്ഷയും. തെക്കെ അമേരിക്കയിൽ ഉറുഗ്വെ എന്നൊരു ചെറിയ സംസ്ഥാനമുണ്ടു്. അതിലെ മന്ത്രിസഭയിൽതന്നെ ഭൂരിപക്ഷങ്ങളുടെയും പ്രതിപക്ഷങ്ങളുടെയും പ്രതിനിധികൾ ഉണ്ടു്. ഭൂരിപക്ഷ കക്ഷിക്കു ഭൂരിപക്ഷം മന്ത്രിമാരുണ്ടായിരിക്കുമെന്നെയുള്ളു. ഭരണകാര്യത്തിൽ പ്രതിപക്ഷത്തിനുള്ള സ്ഥാനമാണു് അതു കുറിക്കുന്നതു്. രാജ്യം ഭരിക്കേണ്ടതു് തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ എല്ലാവരുംകൂടിയാണു്. പ്രതിസന്ധിഘട്ടങ്ങൾ ഉണ്ടായി ഭരണം മുമ്പോട്ടു പോകാൻ നിവൃത്തിയില്ലാതെ വരുന്ന ദുർഘടഘട്ടത്തെ നിവാരണം ചെയ്യാൻ മാത്രമാണു് ഭൂരിപക്ഷമെന്നും ന്യൂനപക്ഷമെന്നും ക്രമീകരിക്കുന്നതു്. എന്നാൽ നിയമനിർമ്മാണത്തിൽ ഭൂരിപക്ഷത്തിൻെറ ശക്തിയല്ല പ്രധാനമായി പ്രദർശിപ്പിക്കേണ്ടതു്. ന്യൂനപക്ഷത്തിൻെറ സഹകരണത്തെ സമ്പാദിക്കാനുള്ള ധാർമ്മികശക്തിയാണു് നിയമനിർമ്മാണ നടപടികളിൽ ഭൂരിപക്ഷകക്ഷി പ്രത്യക്ഷമാക്കേണ്ടതു്. വല്ല അവിശ്വാസപ്രമേയങ്ങളോ, കക്ഷിനയങ്ങളുടെ വിജയമൊ വിവാദവിഷയമാകുന്നിടത്തു് ഭൂരിപക്ഷത്തിൻെറ ശക്തികാണിക്കണം. എന്നാൽ നിയമനിർമ്മാണത്തിൽ അങ്ങനെയൊരു വ്യഗ്രത ജനായത്തവിരുദ്ധമാണു്. അങ്ങനെയൊരു പ്രവണത കമ്മ്യൂണിസ്ററു ഗവർമെൻറു പ്രത്യക്ഷപ്പെടുത്തിയതു് വിദ്യാഭ്യാസബിൽ സംബന്ധിച്ചു ഗൗരവമായ ഒരു ബലഹീനതയാണെന്നു ജനങ്ങൾ മനസ്സിലാക്കണം. വിദ്യാഭ്യാസബിൽ ധ്വംസിക്കുന്നതു് മാനേജർമാരെയാണെന്നുള്ള ഒരു തെററിദ്ധാരണയുണ്ടു്. അങ്ങനെയായിരുന്നെങ്കിൽ ആർക്കും വലിയ പരാതിക്കു കാരണമാകയില്ല. ധ്വംസനം അർഹിക്കുന്ന ഏതാനും മനേജർമാരെയെങ്കിലും പലർക്കുമറിയാം. ധ്വംസനം അർ

ഹിക്കുന്ന മന്ത്രിമാരുള്ളതുപോലെ—ധ്വംസനം അർഹിക്കുന്ന ജഡ്ജിമാർ ഉള്ളതുപോലെ—ധ്വംസനംഅർഹിക്കുന്ന അദ്ധ്യാപകന്മാർ ഉള്ളതുപോലെ—ധ്വംസനം അർഹിക്കുന്ന ഡോക്ടർമാരുംഎഞ്ചിനീയർമാരും ഉള്ളതുപോലെ—അങ്ങനെ ഏതു ജീവിതവൃത്തിയിലും ധ്വംസനാർഹർ കാണും. അവരെധ്വംസിക്കുവാനോ നിയന്ത്രിക്കുവാനോ നിയമമുണ്ടാകണം. എന്നാൽ ഇങ്ങനെയുള്ള സ്ഥാനങ്ങളെഅതുകൊണ്ടു് നിർമ്മാർജ്ജനം ചെയ്യണമെന്നുസാമാന്യബുദ്ധിയുള്ളവർ ശഠിക്കുകയില്ല. ഏതാനും മാനേജർമാർ കൊള്ളരുതാത്തവരാണെന്നുള്ള കാരണത്തിൽവാദ്യാലയരംഗത്തുനിന്നു് പ്രൈവററു് ഏജൻസികളെ നിശ്ശേഷം തുരത്തണമെന്നുള്ള ഒരു നിയമശാസനം ഈ രാജ്യത്തെ രക്ഷകർത്താക്കളും, ആദ്ധ്യാപകന്മാരും സഹിക്കുമൊ എന്നാണു് ഞങ്ങൾക്കറിയേണ്ടതു്. അദ്ധ്യാപകൻ ശമ്പളം വാങ്ങേണ്ട ആൾ മാത്രമാണെന്നുആരുംവിചാരിക്കയില്ലല്ലൊ. അയാൾ ഒരു രക്ഷാകർത്താവുംകൂടെയാണല്ലൊ. തങ്ങളുടെ കുട്ടികളെ ഏതു സ്കൂളിൽ പഠിപ്പിക്കണമെന്നാണു് അവർ ആഗ്രഹിക്കുന്നതു്. ഗവർമെൻറു വിദ്യാലയങ്ങളാണോ, പ്രൈവററു് വിദ്യാലയങ്ങളാണോ അതിനവർ തെരഞ്ഞെടുക്കുന്നതു്. ഈ രാജ്യത്തെ കമ്മ്യൂണിസ്റ്റു എം. പി.മാരും, മന്ത്രിമാർതന്നെയും പ്രൈവററ്‌വിദ്യാലയങ്ങളിൽ തങ്ങളുടെ കുഞ്ഞുങ്ങളെ അയക്കാനാണാഗ്രഹിക്കുന്നതെന്നു് അവരിൽ ചിലരുടെ സന്താനങ്ങൾ എവിടെയാണു് പഠിക്കുന്നതെന്നു് അന്വേഷിച്ചാൽ അറിയാം. വലിയ ക്രിസ്തീയവൈര്യം പ്രസംഗിക്കുകയും എഴുതുകയും ചെയ്യുന്ന ചില ഹൈന്ദവനേതാക്കന്മാർ തങ്ങളുടെ കുഞ്ഞുങ്ങളെ പ്രത്യേകിച്ചു് പെൺകുഞ്ഞുങ്ങളെ പഠിപ്പിക്കുന്ന വിഷയം വരുമ്പോൾ ക്രൈസ്തവ മാനേജുമെൻറിലുള്ള വിദ്യാലയങ്ങൾ അന്വേഷിച്ചു നടക്കും. ഏതെങ്കിലും ഒരു ഗവർമെൻറുസ്കൂൾ ശിക്ഷണകാര്യത്തിലും അദ്ധ്യയനത്തിലും, ഏതുകൈക്കൂലിക്കാരനായ മാനേജർതന്നെ നടത്തുന്ന ഒരു പ്രൈവററു്വിദ്യാലയത്തിൻെറ അടുത്തെങ്കിലും വന്നതായി ഒരു ഉദാഹരണം കാണിച്ചുതരാമൊ? ഈയിടെ ഡിസ്ത്രിക്ട്‌ഹെഡ്‌മാസ്റ്റർമാരുടെ ഒരു സമ്മേളനം വിദ്യാഭ്യാസകാര്യത്തിൽ വളരെ തഴക്കവും പഴക്കംചെന്ന ഡിസ്ത്രിക്ട് എഡ്യുക്കേഷൻ ഓഫീസരുടെ അദ്ധ്യക്ഷതയിൽ നടന്നു. കുട്ടികളുടെ വിദ്യാഭ്യാസനില നന്നാക്കാൻ എട്ടു് കോമ്പസിഷൻ എങ്കിലും ഒരു കൊല്ലം എഴുതിക്കണമെന്നു് ഒരു പ്രമേയം അദ്ധ്യക്ഷൻ തന്നെ അവതരിപ്പിച്ചുവത്രെ. ആണ്ടിൽ മുപ്പത്തിയഞ്ചു കോമ്പസിഷൻ എഴുതിക്കുന്നതു് പോരാഞ്ഞിട്ടു അസിസ്റ്റൻറന്മാരോടു വഴക്കുകൂടിക്കൊണ്ടുനടക്കുന്ന ഒരു പ്രൈവററു്സ്കൂൾ ഹെഡ്‌മാസ്റ്റർ ഈ പ്രമേയം കേട്ടു് അമ്പരന്നുപോയി. എട്ടല്ല, രണ്ടെങ്കിലും എഴുതിച്ചു് അവ പരിശോധിക്കുന്ന ഗവർമെൻറു വിദ്യാലയങ്ങൾ എത്രയുണ്ടെന്നു് ഒരു കണക്കെടുക്കണം. ഗവർമെൻറിൻെറ പരിപൂർണ്ണ അഴിമതികളും; ഉത്തരവാദിത്വരാഹിത്യവും, ഉഴപ്പും, തീരുമാനങ്ങൾ വരുത്താനുള്ള കാലവിളംബവും പ്രദർശിപ്പിക്കാനുള്ള ഒരു കത്തക ഡിപ്പാർട്ടുമെൻറായി വിദ്യാഭ്യാസരംഗം തീരണമെന്നാണോ കുഞ്ഞുങ്ങളെ പഠിപ്പിക്കാൻ ആകാംക്ഷയുള്ള രക്ഷകർത്താക്കളും കേരളത്തിലെ അദ്ധ്യാപകന്മാരും ആഗ്രഹിക്കുന്നതെന്നു ഞങ്ങൾ ചോദിക്കുകയാണു്. പട്ടിണികിടന്നു് അദ്ധ്യയനം നടത്തിയ പ്രൈവററ്‌സ്കൂൾ അദ്ധ്യാപകൻെറ സ്കൂളും സുഭിക്ഷമായ ശമ്പളം വാങ്ങിയ ഗവർമെൻറു സ്കൂളദ്ധ്യാപകൻെറ സ്കൂളും തമ്മിൽ ഒന്നു താരതമ്യപ്പെടുത്തിനോക്കട്ടെ. പ്രൈവററ്‌സ്കൂളുകൾ അധികമുള്ളതു് ക്രിസ്ത്യാനികൾക്കായതുകൊണ്ടു് ശമ്പളം വകയിൽ ഭീമമായ സംഖ്യ ക്രിസ്ത്യാനികൾക്കു ചെന്നുചേരുമെന്നാണു് നായർസമുദായ അനിഷേധ്യനേതാവായ ശ്രീ. മന്നത്തു പത്മാഭൻെറ ഭീതിയെന്നു പറഞ്ഞുകേൾക്കുന്നുണ്ടു്. അതു ശരിയാണെങ്കിൽക്രിസ്ത്യാനികൾ അല്പം ലജ്ജിക്കേണ്ടതായ ഒരുകാര്യം ആ ആരോപണത്തിലുണ്ടു്. കേരളത്തിലെ എന്നല്ല, ഇൻഡ്യയിലെവിടെയുമുള്ള ഹിന്ദുസഹോദരങ്ങൾക്കു സേവനം നടത്തുവാൻ വിദേശത്തുനിന്നുപോലും കോടിക്കണക്കിനു പണം നമ്മുടെ ഭാരതത്തിൽ ഇറക്കുമതി ചെയ്തു വിദ്യാലയങ്ങളും ആശുപത്രികളും നടത്തുന്നതു് കുറെ ക്രിസ്ത്യൻഅദ്ധ്യാപകർക്കും, ഡോക്ടർമാർക്കും ശമ്പളം കിട്ടാൻ വേണ്ടി മാത്രമാണെന്നുള്ള ധാരണയാണു് നമ്മുടെ സേവനം കൊണ്ടു് ശ്രീ. മന്നത്തിനെപ്പോലെയുള്ള ഒരു സമുന്നതനേതാവിനു് തോന്നുവാൻ ഇടയാക്കിയെങ്കിൽ ക്രിസ്ത്യാനികൾ ലജ്ജിക്കേണ്ട ഏതൊ വീക്ഷണഗതി നമ്മുടെ സേവനരംഗങ്ങളിൽ പ്രവർത്തിക്കുന്നുണ്ടെന്നു തോന്നിപ്പോകുന്നു. അങ്ങനെയുണ്ടെങ്കിൽ അതു തിരുത്തണം. വിദ്യാലയകാര്യങ്ങളിൽ ഉന്നതമായ മാനദണ്ഡങ്ങൾ പാലിക്കണമെന്നുള്ളതാണു് നമ്മുടെ ലക്ഷ്യമെന്നും, അതിനുള്ള അവകാശം നശിക്കുന്നതിലാണു് നമുക്കു് ഉൽക്കണ്ഠയുള്ളതെന്നും, അതിനു സഹായിക്കുന്ന ഏതു ക്രിസ്ത്യേതര അദ്ധ്യാപകനെയും ക്രിസ്ത്യാനികൾ നടത്തുന്ന സ്കൂളുകളിൽ നിയമിക്കുമെന്നും നമ്മുടെ നാട്ടുകാരായ ക്രിസ്ത്യേതര സമുദായാംഗങ്ങൾക്കു ബോദ്ധ്യം വരണം. ആ കാര്യത്തിൽ നിഷ്ക്കാമസുന്ദരമായ ഒരു നയം ക്രിസ്ത്യാനിക്കില്ലെങ്കിൽ അതു ആക്ഷേപകരം തന്നെയാണു്. ഹിന്ദുവിദ്യാർത്ഥികളെ പഠിപ്പിക്കുന്നതിനു മാത്രമല്ല നല്ല സ്കൂളുകൾ നടത്തുന്നതു്. അവരിൽ ആദർശസമ്പന്നന്മാരായ അദ്ധ്യാപകന്മാരെ തെരഞ്ഞെടുത്തു അവക്കു നേതൃത്വപരിശീലനവും, സേവനരംഗവും നൽകുന്ന ദീക്ഷയും ക്രിസ്ത്യനികളെ ഭരിച്ചില്ലെങ്കിൽ ശ്രീ. മന്നം പറയുന്ന ആക്ഷേപത്തിനു നാം അർഹരാണു്. അതില്ലെന്നു തെളിയിക്കേണ്ട ഭാരവും, ഇപ്പോഴത്തെ വിദ്യാഭ്യാസബില്ലിനോടു സാന്ദർഭികമായി ബന്ധിച്ചുനിൽക്കുന്നു. മാറിമാറി വരുന്ന ഗവർമ്മെൻറിനു് അമ്മാനമാടാനുള്ള ഒരു രംഗമല്ല വിദ്യാഭ്യാസമെന്നും, ഗവർമ്മെൻറിനേക്കാൾ അതിൽ ഉത്തരവാദിത്വവും, നിഷ്ഠയുമുള്ള രക്ഷകർത്താക്കളും, അദ്ധ്യാപകരും ഈ കാര്യത്തിൽ നേതൃത്വം എടുക്കാനുള്ള ഗൗരവസന്ദർഭം സമാഗതമായിരിക്കയാണെന്നും ഞങ്ങൾ അനുസ്മരിപ്പിക്കുന്നു.

---

## ചർച്ച്‌വീക്കിലി

### വരിസംഖ്യ

| | രു | നപൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കു വെളിയിൽ | 8 | |

മാനേജർ.
ചർച്ചുവീക്കിലി കോട്ടയം.

# റോമായിലേയ്ക്കുള്ള തിരിവ്

(ബിഷപ്പ് മാർ പത്രോസ്ഒസ്താത്തിയോസ്.)

മതപരിവർത്തനം എന്ന തലവാ
ചകത്തിൽ സി. എ. എബ്രഹാം
അച്ചന്റെ മാനസാന്തരത്തെപ്പററി
മി. പി. കെ. മാത്യൂ എഴുതിയിരു
ന്ന രസകരമായ ലേഖനം വായിച്ചു.
തുക്കിസുൽത്താൻ ഫർമാൻ പിൻവ
ലിച്ചാൽ ആത്മീയനൽവരം നഷ്ട
പ്പെടുന്നില്ല. എബ്രഹാം അച്ചന്അ
തറിയാമായിരുന്നു. കോട്ടയം പഴയ
സിമ്മനാരിയിൽവച്ചു നടന്ന സിറി
യൻ വിദ്യാത്ഥിസംഘത്തിലും മററും
എബ്രഹാം അച്ചൻ സംബന്ധിച്ച
തിൽ വയലിപ്പറമ്പിൽ മാർ ഗ്രീ
ഗോറിയോസ് ആബൂനും മററും നീ
രസവും ഉൽക്കണ്ഠയും ഉണ്ടായിക്കാ
ണും. പാത്രിയക്കീസ് കക്ഷിക്കാർ
കാതോലിക്കാക്കക്ഷിക്കാരോടു സഹ
കരിക്കുന്നതുകൊണ്ടാണ് ഈ നീര
സവും ഉൽക്കണ്ഠയും ഉണ്ടാകുന്നതു്.
എന്നാൽ എബ്രഹാം അച്ചൻ റോ
മായിലേക്കു തിരിഞ്ഞപ്പോൾ ഈ
നീരസവും ഉൽക്കണ്ഠയും തീന്നു. അ
ത്ഥമില്ലാത്ത കക്ഷിത്വം പുലത്തി
ക്കൊണ്ടുപോകുന്നതിന്റെ ഫലം
നാം അറിഞ്ഞിട്ടും ആ മനസ്ഥിതി
മാററുന്നതിൽ മാർ യൂലിയോ
സ് ആബൂനും മററും വൈമുഖ്യമാ
ണ്.

സമാധാനത്തിനു വളരെ ആഗ്രഹ
മുള്ള ആളാണ് ആബൂൻ മാർ ക്ലീ
മ്മിസ്. മുളന്തുരുത്തി മാത്തോമ്മാആ
ഘോഷത്തിൽ അഞ്ചുകൊല്ലം മുമ്പു
തിരുമേനിവന്നു് അദ്ധ്യക്ഷംവഹി
ച്ചു. സന്ധ്യകഴിഞ്ഞുള്ള മഹായോഗം
എങ്ങനെയിരിക്കുന്നു എന്നറിവാൻ
അന്നു് കാതോലിക്കാക്കക്ഷിയിലെ
റമ്പാനായ ഞാൻ കർമ്മേൽനിന്നു
മുളന്തുരുത്തിപ്പള്ളിയിലേക്കുപോയി.
പ്രസംഗവേദിക്കടുത്തു താഴെ ആരോ
ഒരു കസേര എനിക്കുതന്നു ഞാൻ
അവിടെ ഇരുന്നു. സ്വല്പം കഴി
ഞ്ഞു് മാളികയിൽനിന്നു തിരുമേനി
പ്രധാനികളായ ചില പട്ടക്കാരോടു
കൂടി പ്രസംഗവേദിയിലേക്കു വന്നു.
എന്നെ കണ്ടയുടനെ റമ്പാച്ചനെ പ്ര
സംഗവേദിയിലേക്കു കയററണമെ
ന്നു് ആംഗ്യം കാണിക്കയും താൽപ്പ
യ്യക്കാരായ കുറെ ചെറുപ്പക്കാർ എ
ന്നെ പൊക്കിയെടുത്തു തിരുമേനിയു
ടെ അടുത്തു പ്രതിഷ്ഠിക്കയുംചെയ്തു.
പ്രസംഗവേദിയിൽ ഇരുന്ന വാശി
ക്കാരായ ചില പട്ടക്കാരുടെ മുഖങ്ങ
ളിൽ നിറംമാറുന്നതു ഞാൻ കണ്ടു.
അത്രമാത്രമോ? തിരുമേനിയുടെ പ്ര
സംഗത്തിൽ മിഷ്യനറിവേലയിൽ
അമാന്തം കാണിച്ച സുറിയാനിസഭ
യുടെ നഗ്നത മാററുന്ന ഒരാളാണു
തന്റെ ഇടത്തുവശത്തുഇരിക്കുന്നതു്
എന്നുള്ള പ്രസ്താവനയും ഉണ്ടായി.
പാത്രിയക്കീസ് തിരഞ്ഞെടുപ്പിനു
ഹോംസിലേക്കു പുറപ്പെടുന്ന ആബൂ
ന് ഞാൻ ഈയിടെ ഒരെഴുത്തയച്ചു.
അവിടെ ചെന്നു് ഭംഗിപറഞ്ഞു്
നല്ല പിള്ളയായി തിരികെപ്പോരുക
യല്ല വേണ്ടതെന്നും ധൈര്യമായി
ഇന്ത്യയിൽ മിശിഹായുടെ ശരീര
ത്തിനു പററിയിരിക്കുന്ന വലിയ മു
റിവു വേഗം ഉണക്കണമെന്നു സു
ന്നഹദോസിൽ പറയണമെന്നും ഞാ
ൻ എഴുതീട്ടുണ്ടു്. ശീമമെത്രാന്മാക്കു്
ഈ വചനംകേട്ടു അതനുസരിച്ചു പ്ര
വത്തിക്കുന്നതിനുള്ള ബുദ്ധിയുണ്ടാ
കട്ടെയെന്നു് ഞാൻ ആശംസിക്കു
ന്നു. ഏതായാലും സമാധാനം ഉണ്ടാ
കുന്നതാണു ദൈവമഹത്വം ഉണ്ടാകു
ന്നതിനും, ഇന്ത്യയിൽ സഭ പുരോഗ
മിക്കുന്നതിനും, ശീമക്കും നാട്ടിനും ന
ന്മവരുന്നതിനും ഉതകുന്നതെന്നു
കൈമഖാം മാർ ഒസ്താത്തിയോ
സ് ആബൂനും ഇനിയത്തെ പാത്രി
യക്കീസായി തിരഞ്ഞെടുക്കപ്പെടുവാ
ൻ ഇടയുള്ള മുസലിലെ മാർ ഗ്രീ
ഗോറിയോസ് ആബൂനും ഞാൻ
എഴുതീട്ടുണ്ടു്. ഒരു യോജിപ്പുണ്ടായാ
ൽ റോമായിലേക്കുള്ള മാനസാന്തര
ത്തിനു കുറവുവരും.

തിരുവനന്തപുരം ആർച്ച്ബിഷ
പ്പ് മാർ ഗ്രീഗോറിയോസ് ആബൂ
ൻ ഈയിടെ നമ്മുടെ ഒരു തിരുമേ
നിയുടെ അരമനയിൽ പോയതു എ
ന്തിനാണെന്നു് അദ്ദേഹത്തോടു് എ
ഴുതിച്ചോദിച്ചു. സത്യവിശ്വാസിക
ളും; അമൂല്യനിധികൾ ഉള്ളവരുമാ
യ ത്രീസയ്ശ്രുബഹൊ സഭക്കാരെ
പിടിക്കുവാൻ ശ്രമിക്കുന്നതു ലജ്ജാ
വഹമാണെന്നും, റോമാസഭയുടെ
ശ്രദ്ധ കേരളത്തിൽ ലക്ഷക്കണക്കി
നുള്ള അക്രൈസ്തവരുടെ ഇടയി
ലേക്കു തിരിക്കണമെന്നും എന്റെ
എഴുത്തിൽ ഉണ്ടായിരുന്നു. കേവലം
ഒരു സൌഹാർദ്ദസന്ദർശനം മാത്രമാ
യിരുന്നു അതെന്നു അദ്ദേഹത്തിന്റെ
മറുപടി എനിക്കു കിട്ടി.

റോമാക്കാരുടെ ഈ സുഖക്കേടും
ഉപദ്രവവും ഇവിടെത്തന്നെയല്ല
ഇംഗ്ലണ്ടിലും മററുമുണ്ടു്. ചെസ്റ്ററി
ലെ ബിഷപ്പ് എല്ലിസൻ ഇപ്രകാ
രം പറയുന്നു. "പുനരൈക്യം എന്നു
റോമാസഭ പറയുന്നതു പാപ്പായി
ക്കു മുഴുവനായി കിഴ്പ്പെടുകയാണ്.
അനേകം നൂററാണ്ടുകളായി ക്രിസ്തുസ
ഭ കൈക്കൊണ്ടിട്ടുള്ള വിശ്വാസാ
ചാരങ്ങളും പാരമ്പര്യങ്ങളും മററും
ഉപേക്ഷിക്കുന്നതു അസാദ്ധ്യംതന്നെ.
ഇംഗ്ലണ്ടു സ്വാതന്ത്ര്യമുള്ള രാജ്യമാ
ണ്. ദൈവത്തെ ആരാധിക്കുന്നതി
നുള്ള സ്വാതന്ത്ര്യം അതിലുണ്ടു്. ന
മ്മുടെ ഇഷ്ടത്തിനെതിരായി ന

# സ്ളീബാദാസ സമൂഹത്തിന്റെ സേവനങ്ങൾ

## അവശജനോദ്ധാരണവും മിഷനറിപ്രവർത്തനവും

(കെ. വി. മാമ്മൻ ബി. ഏ.)

എന്തു ത്യാഗങ്ങളും സഹിച്ചു ക്രിസ്തുമാർഗ്ഗം പ്രചരിപ്പിച്ചുകൊണ്ടിരുന്ന ആദിമസഭ വളർന്നുവന്നതോടുകൂടി അതിൽ ഭരണപരവും ദൈവികശാസ്ത്രപരവുമായ ഭിന്നതകൾ വർദ്ധിക്കുകയും തന്മൂലം സഭയ്ക്കു ജനങ്ങളുടെ ജീവിതത്തിലും സുവിശേഷപ്രചരണത്തിലും കാര്യമായി ശ്രദ്ധചെലുത്താൻ കഴിയാതെ വരികയും ചെയ്തുവെന്നു ചരിത്രം സാക്ഷിക്കുന്നു.

ആരാണുവലിയവനെന്നുള്ള പിണക്കത്തിനും പുറമേ യേശുക്രിസ്തുവിന്റെ സുവിശേഷത്തിനേക്കാൾ യേശുക്രിസ്തുവിന്റെ ആളത്വത്തെപ്പററിയുള്ള വാദപ്രതിവാദങ്ങളിൽ പുരാതന ക്രൈസ്തവസഭകൾ ചെന്നു വീഴുകയും സർവ്വപ്രധാനമായ സുവിശേഷഘോഷണം എന്ന കർത്തവ്യം അവഗണിക്കപ്പെടുകയും ചെയ്തു.

ഈ പരിതസ്ഥിതികൾക്കു ചലനാത്മകവും ഗണ്യവുമായ മാററം ഉണ്ടാക്കിയതു് സംഘടിത ക്രൈസ്തവസഭയുടെ ശുദ്ധീകരണത്തിനു വളരെയധികം സഹായിച്ച നവീകരണ മുന്നേററമാണു്. ലോകവ്യാപകമായ സുവിശേഷപ്രചരണത്തിനും ക്രിസ്തീയമായ ശുശ്രൂഷകൾക്കും വേണ്ടി മിഷനറി സംഘങ്ങൾ അനുഷ്ഠിച്ചിട്ടുള്ള ത്യാഗനിർഭരമായ സേവനങ്ങൾ ലോകോദ്ധാരണ ചരിത്രത്തിലെ സുപ്രധാനസംഭവങ്ങളാണു്. ഈ പ്രവർത്തനങ്ങൾ ഇൻഡ്യയിലെ ക്രൈസ്തവസഭയിലും സ്വാധീനം ചെലുത്തിയിട്ടുണ്ടു്. ഇവിടത്തെ ക്രൈസ്തവസഭാവിഭാഗങ്ങളിലുണ്ടായിട്ടുള്ള സുവിശേഷ പ്രവർത്തനങ്ങൾക്കെല്ലാം ഈ പാശ്ചാത്യമിഷനറി പ്രവർത്തനങ്ങൾ ഒരു തരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ സാരതരമായ പ്രേരണ നൽകിയിട്ടുണ്ടെന്നുള്ള വസ്തുത നിഷേധിക്കപ്പെടാവുന്നതല്ലാണു്.

ഹൈന്ദവനാടുകളായിരുന്ന തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും വിദേശത്തുനിന്നും എത്തിയ ക്രിസ്ത്യാനികളെ അന്നത്തെ ഭരണാധികാരികൾ സ്വാഗതമരുളി പദവികളും ആനുകൂല്യങ്ങളും നൽകിയവസ്തുത കൃതജ്ഞതയോടല്ലാതെ സ്മരിക്കാനവില്ല.

ഉയർന്ന ജാതിക്കാരിൽനിന്നു് ക്രിസ്തുമാർഗ്ഗം സ്വീകരിച്ച സുറിയാനി ക്രിസ്ത്യാനികൾ താഴ്ന്ന ജാതിക്കാരെ മതത്തിലേക്കു ചേർക്കുന്നതിനുദ്യമിച്ചില്ല. കൂടാതെ രാജാക്കന്മാർ പദവികളും ആനുകൂല്യങ്ങളും അസ്യൂതം അനുവദിച്ചു കൊടുത്തിരുന്നതുമൂലം ക്രിസ്ത്യാനികൾ തങ്ങളുടെ സാമൂഹ്യപദവി പരിരക്ഷിക്കുന്നതിലും കൂടുതൽ ജാഗരൂകരായിരുന്നു. ഇക്കാരണങ്ങളാലൊക്കെയാണു് കേരളത്തിലെ പുരാതനക്രൈസ്തവസഭ–മലങ്കരസഭ–സുവിശേഷ പ്രവർത്തനങ്ങളിൽ വ്യാപൃതമാകാതെ ഒരു പ്രത്യേകവിധത്തിലുള്ള ക്രിസ്തീയസഭാജീവിതം നയിച്ചുവന്നതു്. 16–ാം നൂററാണ്ടുമുതലുള്ള പോർട്ടുഗീസുകാർ തുടങ്ങിയ വിദേശികളുടെ ആഗമനം ഇവിടത്തെ സഭയുടെഭാവിയെ വളരെയധികം ബാധിക്കുകയുണ്ടായി.

പോർട്ടുഗീസുകാർ ഇൻഡ്യയിൽ വരുന്നതുവരെ മലങ്കരയിൽ റോമൻ കത്തോലിക്കരില്ലായിരുന്നു എന്നുള്ളതു് ഒരു ചരിത്രസത്യം മാത്രമാണു്. ഇവിടെ ഉണ്ടായിരുന്ന സുറിയാനിക്രിസ്ത്യാനികൾ പോർട്ടുഗീസുകാരെ സ്വാഗതം ചെയ്തതു് തങ്ങളുടെ ശത്രുക്കളായ അറബികളെ ഭയന്നാണു്. വാണിജ്യത്തിനു വന്ന പോർട്ടുഗീസുകാർ ഇവിടത്തെ സുറിയാനിക്രിസ്ത്യാനികളെ പോപ്പിന്റെ കീഴിലാക്കുന്നതിനു ആദർശശുദ്ധിയില്ലാത്ത മാർഗ്ഗങ്ങൾ അവലംബിക്കുകയുണ്ടായി. അങ്ങനെ ധാർമ്മികശക്തിയുടെ സംഭരണശാലയായിരുന്ന സുറിയാനിക്രിസ്ത്യാനികൾ പറങ്കികളുടെ അസന്മാർഗ്ഗികനടപടികളുമായി പരിചയപ്പെടുന്നതിനിടയായിട്ടുണ്ടു്. പോർട്ടുഗീസുകാരും അവരോടൊത്തുവന്ന കത്തോലിക്കമിഷനറിമാരും കേരളത്തിലെ അധഃകൃതരെ ഉദ്ധരിക്കുന്നതിനല്ല, പിന്നെയോ സുറിയാനിക്രിസ്ത്യാനികളുടെ സഭാമാററത്തിലാണു് ശ്രദ്ധ ചെലുത്തിയതു്. ഇന്നും ആ പറങ്കിമനോഭാവം കേരളത്തിൽ തുടരുന്നുണ്ടെന്ന വസ്തുത തികച്ചും ഹൃദയഭേദകമാണു്. പണവും ഉദ്യോഗവും കൊടുത്തുള്ള സഭാമാററത്തിനും, ക്രിസ്തുവിന്റെ സുവിശേഷത്തിനും തദനുസൃതമായ ശുശ്രൂഷകൾക്കും തമ്മിൽ യാതൊരു പൊരുത്തവുമില്ല. സാമൂഹ്യസാമ്പത്തിക ജീവിതരംഗങ്ങളിലെ പ്രതിസന്ധിഘട്ടങ്ങളിൽ അഭയംതേടാനുള്ള ഒരു കേന്ദ്രമായി പഠിച്ച ചില പട്ടക്കാരും ജനങ്ങളും സഭാവിഭാഗങ്ങളെ ഉപയോഗിക്കുന്നുണ്ടു്. പാശ്ചാത്യപ്രോട്ടസ്റ്റൻറു മിഷനറിമാരുടെ പ്രവർത്തനങ്ങളാണു് കേരളത്തിലെ പ്രമുഖ മിഷനറിപ്രവർത്തനങ്ങളായി എണ്ണപ്പെടാവുന്നതു്. എൽ. എം. എസ്, സി. എം. എസ്, ബാസൽമിഷൻ തുടങ്ങിയ മിഷനറിസംഘങ്ങൾ ഇവിടത്തെ പുരാതനക്രൈസ്തവരോടു് സഹകരിച്ചും അല്ലാതെയും താണജാതിക്കാരെ ക്രിസ്തുവിങ്കലേയ്ക്കാകർഷിച്ചു് ഉദ്ധരിച്ചിട്ടുണ്ടു്. പ്രത്യേകിച്ചും അനാചാരങ്ങളും അസമത്വവും കൊടുംപിരിക്കൊണ്ടിരുന്ന ഒരു കാലത്തു്. ഇക്കാലഘട്ടം ഇവിടത്തെ സുവിശേഷപ്രവർത്തനങ്ങളുടെ സുവർണ്ണകാലഘട്ടമായിരുന്നു. സഹസ്രക്കണക്കിനു നാഴികദൂരെനിന്നും മിഷനറിമാർ വന്നു പ്രവർത്തിച്ചിട്ടും ഇവിടത്തെ പുരാതനക്രിസ്ത്യാനികൾക്കു് തങ്ങളുടെ കർത്തവ്യത്തെപ്പററി വലിയ ബോധമൊന്നും ഉണ്ടായില്ല. മററുചില പ്രത്യേകതകളുടെ വെളിച്ചത്തിൽ ആ ബോധരാഹിത്യത്തെ നീതീകരിക്കാമായിരിക്കാം.

മിഷനറിമാരെകാത്തുനിന്ന ആ സുവർണ്ണകാലഘട്ടത്തിന്റെ അസ്തമയ

---

മയെ വലിക്കുന്നതിനു ശ്രമിക്കയും നാം അതിനെ തടുത്തുനിൽക്കുന്നതിനു ശ്രമിക്കയും ചെയ്യുന്ന അദ്ധ്വാനം പുറജാതിക്കാർക്കായി ചെലവഴിക്കയല്ലയോ വേണ്ടതു്? ക്രിസ്തുവിലുള്ള സഹോദരന്മാർ ചെയ്യേണ്ടതു ഇങ്ങനെ അല്ലയോ? കഴിഞ്ഞ അഞ്ചുകൊല്ലങ്ങളിൽ എന്റെ ഭദ്രാസനത്തിൽ 38 പേർ റോമാസഭയിലേക്കും, നാം ആളെപിടിക്കാതെതന്നെ 251 പേർ റോമാസഭയിൽനിന്നും ആംഗ്ലിക്കൻസഭയിലേക്കും ചേർന്നിട്ടുണ്ടു്. ഊർജ്ജിതമായ സുവിശേഷവേലയുടേയും ഇടവക ഭരണത്തിന്റെയും ഫലമാണിതു്. നാമും ഈ ഔഷധം സ്വീകരിക്കണം. ഊർജ്ജിതമായ സുവിശേഷവേലയും ഇടവകഭരണവും നമുക്കും ഉണ്ടാകണം.

പ്രതിവാരപ്രഭാഷണം (TneSermon for the week·)

# ക്രിസ്തീയജീവിതത്തിൽ പുതിയ ആരംഭത്തിൻെറയും പുനഃപ്രതിഷ്ഠയുടെയും ആവശ്യകത

(എം. തൊമ്മൻ ബി. എ.)

"പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴിയുകയില്ല......ഇതു് എങ്ങനെ സംഭവിക്കും:"

(യോഹന്നാൻ 3: 1–21)

നമ്മുടെ കർത്താവിൻെറ അത്ഭുതപ്രവൃത്തികൾക്കു് അടയാളങ്ങൾ എന്ന പദമാണു് യോഹന്നാൻെറ സുവിശേഷത്തിൽ മിക്കവാറും ഉപയോഗിച്ചിരിക്കുന്നതു്. കർത്താവു പ്രവർത്തിച്ച അത്ഭുതങ്ങൾ ദൈവത്തിൻെറയും തൻെറ പുത്രനായ യേശുക്രിസ്തുവിൻെറയും സ്വഭാവത്തെ സംബന്ധിച്ച വലിയ രഹസ്യങ്ങളെ വെളിപ്പെടുത്തുവാൻ പര്യാപ്തമായിരുന്നു. അവയുടെ അടയാളങ്ങളായിരുന്നു കർത്താവിൻെറ പ്രവൃത്തികളും വചനങ്ങളും. ഈ അടയാളങ്ങൾ ചിലരെ യേശുവിലുള്ള വിശ്വാസത്തിൽ സ്ഥിരപ്പെടുത്തി. എന്നാൽ മറ്റു ചിലരുടെ എതിർപ്പിനും വിമർശനത്തിനും വഴിതെളിച്ചു.

നിക്കോദേമോസ് യേശുവിൻെറ അടയാളങ്ങളെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരുന്നു. അവയുടെ അർത്ഥം അവൻെറ ഹൃദയവാതിലുകളിൽവന്നുമുട്ടിക്കൊണ്ടിരുന്നു എന്നുള്ളതിനു സംശയമില്ല. അവൻെറ നിരീക്ഷണവും ചിന്തയും ഒരു കാര്യം അവനെ ബോദ്ധ്യപ്പെടുത്തി. യേശുവിൻെറ അധികാരവും ഉപദേശവും എല്ലാം ദൈവത്തിൽ നിന്നുള്ളതാണെന്നും അന്നുണ്ടായിരുന്ന മററു റബിമാരുടേതുപോലെ കേവലം മാനുഷികമല്ലായിരുന്നു എന്നും. നിക്കോദേമോസ് യേശുവിൻെറ പഠിപ്പിക്കലിനെ സ്വാഗതം ചെയ്തു. അയാൾ അതിൽ താല്പര്യം പ്രദർശിപ്പിച്ചു. അതിനെപ്പററി കൂടുതൽ ആരാഞ്ഞറിയുവാനും ചർച്ചചെയ്യുവാനും അയാൾ ഉത്സുകനായിരുന്നു. എന്നാൽ യേശു പ്രസംഗിച്ച ദൈവരാജ്യത്തിൻെറ വ്യവസ്ഥയനുസരിച്ചു് തൻെറ സ്വന്തജീവിതത്തിൽ എന്തെങ്കിലും വ്യതിയാനങ്ങൾ വരുത്തുവാൻ നിക്കോദേമോസ് സന്നദ്ധനല്ലായിരുന്നു. അതുകൊണ്ടുതന്നെ യേശുവിൻെറ സുവിശേഷത്തിൻെറ മർമ്മം മനസ്സിലാക്കുവാനോ തൻെറ ദാനത്തെ സ്വീകരിക്കുവാനോ അയാൾക്കു കഴിഞ്ഞില്ല. യേശുവിൻെറ വചനങ്ങളുടെ ആന്തരാർത്ഥം അറിയാതെ നിക്കോദേമോസിൻെറ മനസ്സു് ബാഹ്യമായ കാര്യങ്ങളിൽ ചുററിത്തിരിഞ്ഞു. പുതുതായി ജനിച്ചില്ലെങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴികയില്ല എന്നു കർത്താവു് പറഞ്ഞപ്പോൾ അതു് എങ്ങനെ സംഭവിക്കും എന്നാണു് നിക്കോദേമോസിൻെറ ചോദ്യ

നിക്കോദേമോസ് ഒരു പരീശനും യഹൂദന്മാരുടെ ഒരു പ്രമാണിയും സന്നദ്രിൻ സംഘത്തിലെ ഒരംഗവുമായിരുന്നു. ബുദ്ധിമാനായ ഈ യഹൂദപ്രമാണിക്കു് യേശുവിൻെറ വചനങ്ങളുടെ അർത്ഥം മനസ്സിലായില്ല എന്നു വിചാരിക്കുവാൻ പ്രയാസമാണു്. എന്നാൽ തന്നേപ്പോലെ പ്രശസ്തനായ ഒരു യഹൂദപ്രമാണിക്കു് സാധാരണ മനുഷ്യർക്കാവശ്യമായിരുന്നതുപോലെ ദൈവരാജ്യത്തിൽ കടക്കുവാൻ ഒരു വീണ്ടും ജനനം ആവശ്യമായിരുന്നു എന്നു സമ്മതിക്കുവാൻ നിക്കോദേമോസ് തയ്യാറല്ലായിരുന്നു. തങ്ങൾ അബ്രഹാമിൻെറ മക്കളാണെന്നും ദൈവത്തിൻെറ തെരഞ്ഞെടുക്കപ്പെട്ട ജനമാണെന്നും ഉള്ള അഹംഭാവം യഹൂദന്മാർക്കു് പൊതുവേ ഉണ്ടായിരുന്നു. പ്രമാണിയായ നിക്കോദേമോസിനു് സാധാരണയിൽ കവിഞ്ഞ ആത്മാഭിമാനം ഉണ്ടായിരുന്നിരിക്കണം. എന്നാൽ എല്ലാവർക്കും ഒരുപോലെ ആവശ്യമായ വീണ്ടും ജനനം—ആത്മീയ രൂപാന്തരം—ദൈവരാജ്യപ്രവേശനത്തിനുള്ള ഒഴിച്ചുകൂടാത്ത വ്യവസ്ഥയായി കർത്താവു് ചൂണ്ടിക്കാണിച്ചു. ഈ വീണ്ടും ജനനത്തിനുള്ള പ്രഥമമായ വ്യവസ്ഥവിനയമാണു്. തങ്ങളുടെ ബുദ്ധിവൈഭവത്തിലോ സാമൂഹ്യനിലയിലോ ദുരഭിമാനം കൊള്ളുന്നവർക്കു് ദൈവരാജ്യത്തിലേയ്ക്കു് എത്തിനോക്കുവാൻ പോലും സാദ്ധ്യമല്ല. ശിശുസഹജമായ പരമാർത്ഥതയോടും വിനയത്തോടും വിശ്വാസത്തോടുംകൂടി ദൈവത്തെ സമീപിക്കുന്നവർക്കല്ലാതെ ദൈവരാജ്യത്തിൻെറ രഹസ്യങ്ങളെ മനസ്സിലാക്കുവാൻ കഴിയുന്നതല്ല. മനുഷ്യനു ബുദ്ധിപരമായി മനസ്സി

---

ത്തോടുകൂടി മലങ്കരയിലെ സുവിശേഷപ്രവർത്തനചക്രവാളത്തിൽ ഉദിച്ചുയന്ന ഒരു വെള്ളിനക്ഷത്രമാണു് സ്ളീബാദാസസമൂഹമെന്നു പറയാം. പരിമിതികൾകൊണ്ടു് കുറവുകൾ ഉണ്ടെങ്കിലും ഇവിടത്തെ അവശരോടും ആർത്തന്മാരോടും ആത്മാർത്ഥമായ സഹാനുഭൂതിയും സന്മനോഭാവവും പ്രദർശിപ്പിച്ച ദേശീയക്രൈസ്തവസഭയിലെ പ്രമുഖമിഷനറിസംഘമായ സ്ളീബാദാസസമൂഹത്തിൻെറ കഴിഞ്ഞ 33 വർഷത്തെ ചരിത്രം അവിസ്മരണീയസംഭവങ്ങളാൽ നിറഞ്ഞതാണു്. നിറത്തിലും ധനസ്ഥിതിയിലും താണുകിടന്ന അധഃകൃതരോടുള്ള പുരാതനക്രിസ്ത്യാനികളുടെ മനോഭാവത്തിൽ പരിവർത്തനം വരുത്തി ആ മനോഭാവം അക്രൈസ്തവമായിരുന്നു എന്നുതെളിയിച്ചും അവഗണിക്കപ്പെട്ട ആ സുപ്രധാന ക്രിസ്തീയശുശ്രൂഷയിലേയ്ക്കു സവർണ്ണക്രൈസ്തവരെ ആകർഷിച്ചുംകൊണ്ടുള്ള ഒരു സർഗ്ഗാത്മകപ്രവർത്തനമാണു് സമൂഹം നിർവിഘ്നം ചെയ്തുകൊണ്ടുവരുന്നതു്. ഇതിനുവേണ്ടി അറിയപ്പെടാത്ത അനേകർ ധനവും ശക്തിയും സമയവുംമററും ചെലവഴിച്ചിട്ടുണ്ടു്. അവരെപ്പററി വർഷത്തിലൊരിക്കൽ സ്മരിക്കുന്നതിനുള്ള ഒരവസരമായും സ്ളീബാദാസസമൂഹത്തിൻെറ വാർഷികത്തെ കണക്കാക്കാം. സമൂഹത്തിൻെറ ഭാസുരമായ ഭാവിക്കും, ഭദ്രതയ്ക്കും വേണ്ടി സമൂഹാദ്ധ്യക്ഷനും മലങ്കരസഭയിലെ ഏററവും വലിയ മിഷനറിയുമായ മാർ ഒസ്താത്തിയോസ് തിരുമേനി ചില പദ്ധതികൾ ആവിഷ്ക്കരിച്ചിട്ടുണ്ടെന്നറിയുന്നു. ആ പദ്ധതികൾ വിജയകരമായിത്തീരട്ടെ എന്നാഗ്രഹിക്കുകയും സമൂഹം കക്ഷിചിന്താപ്രവർത്തനങ്ങൾക്കതീതമായി സഭാംഗങ്ങളുടെ സഹകരണവും തദ്വാരാ ഉത്തരോത്തരം ഉൽക്കർഷവും നേടട്ടെ എന്നും ഈ സെപ്തംബർ 14–ാം നു ആറാട്ടുപുഴ പള്ളിയിൽവച്ചു നടക്കുന്ന 33–ാം വാർഷികമഹാമഹം വിജയകരമായിത്തീരട്ടെ എന്നും ആശംസിച്ചുകൊള്ളുന്നു.

# വേദവായനക്കുറിപ്പുകൾ

നമ്മുടെ കർത്താവിൻെറ ചില വചനങ്ങളെ അടിസ്ഥാനമാക്കി ആയിരിക്കും ഈ മാസത്തെ വേദവായനക്കുറിപ്പുകൾ. സുവിശേഷങ്ങൾ രചിക്കപ്പെടുന്നതിനു മുമ്പായി പ്രചാരത്തിലിരുന്ന ഒരു ക്രിസ്തീയഗ്രന്ഥമുണ്ടായിരുന്നു എന്ന് മിക്ക വേദപുസ്തകപണ്ഡിതന്മാരും സമ്മതിക്കുന്നു. അതു് നമ്മുടെ കർത്താവിൻെറ വചനങ്ങൾ കൂട്ടിച്ചേർത്ത് അറമായ ഭാഷയിൽ—നമ്മുടെ കർത്താവു സംസാരിച്ചിരുന്ന ഭാഷയിൽതന്നെ—രചിക്കപ്പെട്ടതായിരുന്നു. അതിൻെറ പ്രതികളൊന്നും ശേഷിച്ചിട്ടില്ല. എന്നാൽ മത്തായിയുടെയും ലൂക്കോസിൻെറയും സുവിശേഷങ്ങളിൽമിക്കവാറും ഒരേ രൂപത്തിൽ ചേർത്തുകാണുന്ന 200വാക്യങ്ങൾഅതിൽ നിന്നെടുത്തതാണെന്ന് ന്യായമായി അനുമാനിക്കാം.

**തിങ്കൾ ലൂക്കോസ് 6:20—26**

മത്തായിയുടെ സുവിശേഷം 5 മുതൽ 7വരെയുള്ള അദ്ധ്യായങ്ങളിൽ കൊടുത്തിട്ടുള്ള ഗിരിപ്രഭാഷണം വളരെ ചുരുങ്ങിയ ഒരു രൂപത്തിലാണ് ലൂക്കോസിൻെറ സുവിശേഷത്തിൽ കാണുന്നതു്. മത്തായിയുടെ സുവിശേഷത്തിൽ കാണുന്ന ദീർഘമായ പ്രഭാഷണം നമ്മുടെ കർത്താവു പല അവസരങ്ങളിൽ പറഞ്ഞിട്ടുള്ള വചനങ്ങളെ കൂട്ടിച്ചേർത്തെഴുതിയതാണെന്നും ലൂക്കോസിൻെറ സുവിശേഷത്തിലെ ഭാഗം അതേപടി കർത്താവു പറഞ്ഞതാണെന്നും വിശ്വസിക്കപ്പെടുന്നു. "ദരിദ്രരായ നിങ്ങൾ" എന്നു് ഈ ഭാഗത്തുകൊടുത്തിട്ടുള്ളതു് "ആത്മാവിൽ ദരിദ്രരായവർ എന്നാണ്" മത്തായിയുടെ സുവിശേഷത്തിൽ ചേർത്തിരിക്കുന്നതു്. ദാരിദ്ര്യം അതിൽ തന്നെ സൗഭാഗ്യകരമാണെന്നു കർത്താവു പറഞ്ഞതായി തെററിദ്ധരിക്കപ്പെടാതിരിക്കുവിൻ "ആത്മാവിൽ" എന്നുള്ള പദം മത്തായി കൂട്ടിച്ചേർത്തതായിരിക്കാം എന്നഭിപ്രായമുണ്ട്. ഏതായാലും ഇപ്പോൾ നാം ചെയ്യുന്നതുപോലെ ധനത്തെ ആരാധിക്കുന്നതു നീതീകരിക്കാവുന്നതല്ല. ധനത്തിൻെറ വഞ്ചനയെ (മർക്കോസ് 4.19) നാം വിസ്മരിക്കുവാൻ കർത്താവു അനുവദിക്കുന്നില്ല. സമ്പത്തുള്ളവർക്കു ദൈവരാജ്യത്തിൽ കടക്കുവാനുള്ള പ്രയാസവും കർത്താവു വ്യക്തമാക്കിയിട്ടുണ്ട് (ലൂക്കോസ് 18:24—25) ധനം തെററായ ആശ്വാസം നൽകുന്നു (6:24) ധനസംബന്ധമായ തൃപ്തിലഭിച്ചവർ അവരുടെ ആഴമായ ആത്മീയആവശ്യങ്ങൾ അറിഞ്ഞില്ലെന്നു വരാം. (6:25) വിനയപൂർവ്വം ദൈവത്തിൽമാത്രം ശരണപ്പെടുന്നവരാണ് യഥാർത്ഥസൗഭാഗ്യം അനുഭവിക്കുന്നതു്.

ലാക്കുവാനും ചെയ്യുവാനും കഴിയുന്ന കാര്യങ്ങളെ മാത്രം ആസ്പദമാക്കിയുള്ള ചിന്താഗതി അവനെ ദൈവത്തോടു് അടുപ്പിക്കുവാൻ പര്യാപ്തമല്ല. മനുഷ്യൻ മുഴുവനായിതന്നെത്തന്നെ ദൈവത്തിനു് സമർപ്പിക്കുവാൻ തയ്യാറാവണം. ഒരു പുതിയ ആരംഭമാണ് ആവശ്യമായിട്ടുള്ളതു്. ആ പുതിയ ആരംഭം, അല്ലെങ്കിൽ തീരുമാനം യേശുക്രിസ്തുമൂലമുള്ള ഒരു പുതിയ ജനനത്തിനുള്ള മാർഗ്ഗമായിത്തീരും. ദൈവത്തിൻെറ കൃപ നമ്മുടെ ജീവിതത്തിലേയ്ക്കു് പ്രവഹിക്കുവാൻ തുടങ്ങുമ്പോൾ മാത്രമാണ് നാം പുതിയ സൃഷ്ടികളായിത്തീരുന്നതു്. അങ്ങനെ നമ്മുടെ ആത്മീയ കണ്ണുകൾ തുറക്കപ്പെടുകയും ദൈവരാജ്യത്തിൻെറ രഹസ്യങ്ങൾ നമുക്കു വെളിവാകുകയും ചെയ്യും. അതു നിക്കോദേമോസിനു് ആവശ്യമായിരുന്നതുപോലെ ഇന്നു നമുക്കും ആവശ്യമാണ്. ക്രിസ്തുസഭയിലുള്ള നമ്മുടെ അംഗത്വവും, നമ്മുടെ ക്രിസ്തീയജീവിതവും കേവലം നാമമാത്രമാണോ എന്നു നാം നമ്മോടുതന്നെ ചോദിക്കേണ്ടിയിരിക്കുന്നു. നമ്മുടെ ജീവിതത്തിൻെറ കേന്ദ്രത്തിൽ കർത്തൃത്വം നടത്തുന്നതു് യേശുവാണോ? എല്ലാ കാര്യങ്ങളിലും അവൻെറ ഹിതത്തിനു് നാം വിധേയരാണോ? നമ്മുടെ ദുരഭിമാനം അവനിൽ നിന്നു നമ്മെ അകററിനിർത്തുന്നുണ്ടോ? അവനു മുഴുവനായി നമ്മെ സമർപ്പിക്കുവാൻ മനസ്സില്ലാതെ നാം അവധി കുറിക്കുന്നുണ്ടോ? പുതിയ ആരംഭത്തിനു് പുന:പ്രതിഷ്ഠക്കുമുള്ള അവസരങ്ങൾ നാം നഷ്ടപ്പെടുത്തുന്നുണ്ടോ? ഈ ചോദ്യങ്ങൾ മൗനമായിരുന്നു നാം നമ്മോടുതന്നെ ചോദിക്കണം. പ്രാർത്ഥനയിൽ കാത്തിരിക്കണം. അപ്പോൾ കർത്താവ് നമുക്കാവശ്യമായ ശക്തിയും നിർദ്ദേശവും നൽകും.

**ചൊവ്വാ ലൂക്കോസ് 6.27—35**

ഇവിടെ കാണുന്ന നിർദ്ദേശങ്ങൾ അക്ഷരംപ്രതി അനുസരിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയല്ല. ഒരു ചെകിട്ടത്തടിക്കുന്നവനു മറേറതും കാണിച്ചുകൊടുക്കുകയോ, പുതപ്പ് എടുക്കുന്നവനെ വസ്ത്രവുംകൂടി എടുക്കുവാൻ അനുവദിക്കുകയോ അക്ഷരപ്രകാരം ആചരിക്കാവുന്ന നിയമങ്ങളല്ല. അങ്ങിനെ മാത്രം ചെയ്താൽ കർത്താവുദ്ദേശിച്ച ഫലം ഉണ്ടാകുകയില്ല. ഒരാളുടെദേഹത്തുള്ള പുതപ്പും ആരെങ്കിലും എടുക്കുന്നതോടെ വസ്ത്രവുംകൂടി എടുക്കാൻ അനുവദിക്കുന്നതിനെപ്പററി കർത്താവു പറഞ്ഞപ്പോൾ തൻെറ കേൾവിക്കാർ ഒരുപക്ഷെ പുഞ്ചിരിതൂകിയിരിക്കാം. സാധാരരീതിയിൽ ഉപദേശങ്ങൾ നൽകാതെ അതിശയോക്തിപരമായ പ്രസ്താവനകൾ വഴിയായി കർത്താവു ചില പ്രമാണങ്ങളെ കേൾവിക്കാരുടെ ഹൃദയത്തിൽ ആഴമായി പതിയത്തക്കവണ്ണം പഠിപ്പിക്കയായിരുന്നു. വഴക്കുണ്ടാകുമ്പോൾ വാശിപിടിച്ചു വഴക്കുവർദ്ധിപ്പിക്കാതെ ക്ഷമിച്ചുംസഹിച്ചും വഴക്കവസാനിപ്പിക്കണം എന്നു പറയുന്നതിനു പകരം ഒരു ചെകിട്ടത്തടിക്കുന്നവനു മറേറതും കാണിച്ചുകൊടുക്കുക എന്നു പറഞ്ഞതു് എത്ര വിദഗ്ദ്ധമായ പഠിപ്പിക്കലാണ്! അതുപോലെതന്നെ, നീതിയും ധ്യാനവും മുൻനിറുത്തി അവകാശങ്ങൾക്കുവേണ്ടി വാദിച്ചു ആയുസ്സുനഷ്ടപ്പെടുത്തുന്ന പ്രവണതയ്ക്കെതിരായി "നിൻെറ പുതപ്പെടുത്തുകളയുന്നവനു വസ്ത്രവും തടുക്കരുതു്" എന്നുള്ള ഉപദേശം എത്ര സമർത്ഥമായിരിക്കുന്നു! അതിരററ സ്നേഹത്തിൻെറ പ്രമാണമാണ് കർത്താവു വിശദീകരിക്കുന്നതു്. നമ്മുടെ ശത്രുക്കളുടെ പോലും നന്മയെ ലാക്കാക്കി പ്രവർത്തിക്കുന്നവരായിരിക്കണം നാം. ഏതെങ്കിലും തക്കത്തിലോ വഴക്കിലൊ ഏർപ്പെട്ടിരിക്കുന്ന നാം അവ വയെ അവസാനിപ്പിക്കുവാൻ ആഗ്രഹിച്ചാൽ മാത്രം പോരാ; അതിനുള്ള മാർഗ്ഗങ്ങൾ കണ്ടുപിടിച്ചു പ്രവർത്തിക്കണം.

**ബുധൻ ലൂക്കോസ് 6:36—42**

പിതാവും സഹോദരന്മാരും ഒരുമിച്ചു ചേർന്നുള്ള ഒരു കുടുംബജീവിതമായിട്ടാണ് കർത്താവു ക്രിസ്തീയജീവിതത്തെ പരിഗണിക്കുന്നതു്. സ്നേഹവും കരുണയും നിറഞ്ഞ ഒരു പിതാവിനു യോഗ്യരായ മക്കളായിത്തീരുവാൻ കർത്താവു നമ്മെ ഉൽ

ബോധിപ്പിക്കുന്നു. ആ പിതാവിനെപ്പോലെ പരിപൂർണ്ണരായിത്തീരണമെന്നുള്ളതായിരിക്കണം നമ്മുടെ ലക്ഷ്യം. ദൈവത്തിന്റെ സ്നേഹത്തിനും ശക്തിക്കും നാം നമ്മെത്തന്നെ വിധേയരാക്കുമ്പോൾ ദൈവത്തിന്റെ സ്വഭാവവും ക്രമേണ നമ്മുടേതാക്കിത്തീർക്കുവാൻ കഴിയും. സ്നേഹമില്ലാതെ മററുള്ളവരെ വിധിക്കുവാനും സ്വന്തകുററം കാണാതെ മററുള്ളവരുടെ കുററം നോക്കിക്കണ്ടുപിടിക്കുവാനും ഉള്ള പ്രവണത നമുക്കെല്ലാവർക്കുമുണ്ട്. അതിനെ നിയന്ത്രിക്കാതെ നമ്മുടെ ആത്മീയജീവിതം പുരോഗമിക്കയില്ല. മററുള്ളവരെ വിധിക്കുന്നതിനു മുമ്പായി സ്വയംപരിശോധനചെയ്തു പ്രാർത്ഥനയിൽ കുറെ സമയം ചെലവഴിച്ചാൽ നമ്മുടെ കുററങ്ങൾ നമുക്കു വെളിപ്പെടും. അപ്പോൾ താഴ്മയോടുകൂടി മററുള്ളവരെ സഹായിക്കുവാൻ നമുക്കു കഴിയും.

വ്യാഴം ലൂക്കോസ് 6.43—49

ദൈവതിരുമുമ്പാകെ ബാഹ്യപ്രകടനങ്ങൾക്കു വിലയില്ല. ഒരു മനുഷ്യന്റെ ഹൃദയത്തിലെ ചിന്തകളും താല്പര്യങ്ങളും എപ്പോഴെങ്കിലും പുറത്തുവരാതിരിക്കയില്ല. മററുള്ളവർ കാണാതെ നമ്മുടെ യഥാർത്ഥസ്ഥിതിയെ മറച്ചുവെക്കുവാൻ ചിലപ്പോൾ നമുക്കു കഴിഞ്ഞേക്കാം. എന്നാൽ ദൈവം നമ്മുടെ ഹൃദയാന്തർഭാഗത്തിലെ വ്യാപാരങ്ങൾ അറിയുന്നു. വിശ്വാസവും പ്രവൃത്തിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു 46–49 വാക്യങ്ങൾ ശ്രദ്ധിച്ചുവായിക്കുക. 45–ാം വാക്യം വിശ്വാസത്തിനു വലിയ പ്രാധാന്യം കൊടുക്കുന്നില്ല എന്നു തോന്നിയേക്കാം; ജീവിതമാണ് പ്രധാനമായിട്ടുള്ളതു്. എന്നാൽ 47–ാം വാക്യത്തിൽ "എന്റെ അടുക്കൽ വന്നു് എന്റെ വചനം കേൾക്കുന്ന"തിന്റെ പ്രാധാന്യം വ്യക്തമാണ്. പാറമേൽ അടിസ്ഥാനമിട്ടു വീടുപണിയുക എന്നുള്ളതു് കർത്താവിന്റെ വചനമാകുന്ന അടിസ്ഥാനത്തിന്മേൽ നമ്മുടെ ജീവിതം കെട്ടിപ്പടുക്കുകയാണ്. കർത്താവിലുള്ള അടിയുറച്ചവിശ്വാസം മാത്രമാണ് സൽപ്രവൃത്തികളാകുന്ന ഫലം പുറപ്പെടുവിക്കുവാനുള്ള മാർഗ്ഗം.

വെള്ളി ലൂക്കോസ് 7.24–35

നമ്മുടെ കർത്താവു യോഹന്നാൻ സ്നാപകനെ മറേറതൊരു മനുഷ്യനെക്കാളും അധികമായി ശ്ലാഘിച്ചു, എന്നാൽ യോഹന്നാൻ നമ്മുടെ കർത്താവിനു മുമ്പുള്ള ഒരു പഴയ വ്യവസ്ഥിതിയിൽ ജീവിച്ചിരുന്ന മനുഷ്യനാണ്. കർത്താവിലുള്ള വിശ്വാസം വഴിയായി ദൈവരാജ്യത്തിൽ പ്രവേശിക്കുന്ന എത്ര എളിയ മനുഷ്യനും യോഹന്നാനെക്കാൾ വലിയ പദവിക്ക് അർഹനാണ്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ അംഗവും, ദൈവത്തിന്റെ പൈതലും, ദൈവരാജ്യത്തിന്റെ അവകാശിയും എന്ന നിലകളിൽ നമുക്കുള്ള പദവി എത്ര മഹിമയേറിയതാണെന്നു് നാം ഓർക്കാറുണ്ടോ? ഈ ഭാഗത്തു കൊടുത്തിട്ടുള്ള ഉപമ കുട്ടികളുടെ കളിയിൽ നിന്നെടുത്തിട്ടുള്ളതും മനുഷ്യന്റെ മുൻവിധികളെക്കുറിച്ചുള്ള ഒരു നിശിതവിമർശനവുമാണ്. ആരുടെയെങ്കിലും അഭിപ്രായം നാം ശ്രദ്ധിക്കുവാനോ സ്വീകരിക്കുവാനോ തയാറില്ലെങ്കിൽ അവരുടെമേൽ ദോഷാരോപണം ചെയ്യുകയും അതു നീതികരിക്കുവാനുള്ള ന്യായങ്ങൾ കണ്ടുപിടിക്കുകയുമാണ് നമ്മുടെ പതിവ്. മുൻവിധിനിമിത്തം യഹൂദന്മാർ യോഹന്നാന്റെ മാർഗ്ഗത്തെയും യേശുവിന്റെ മാർഗ്ഗത്തെയും കുററപ്പെടുത്തുന്നു. എന്നാൽ രണ്ടിനും ദൈവത്തിന്റെ ജ്ഞാനത്തിൽ സ്ഥാനമുണ്ട്.

ശനി ലൂക്കോസ് 9.57—62

ഇന്നലെ വായിച്ച ഭാഗത്തു് യേശുവിനെ വളരെ സഹിഷ്ണുതയുള്ളവനായി നാം കണ്ടു. "മനുഷ്യപുത്രൻതിന്നും കുടിച്ചുംകൊണ്ടു വന്നിരിക്കുന്നു" എന്നാണ് യേശുവിനെപ്പററിപറഞ്ഞിരിക്കുന്നതു്. എന്നാൽദൈവരാജ്യത്തിനുവേണ്ടി എന്തു ത്യാഗവും സഹിക്കുവാൻ അവൻസന്നദ്ധനായിരുന്നു; ആ ത്യാഗം മററുള്ളവരിൽനിന്നും അവൻ പ്രതീക്ഷിച്ചു. യേശുവിന്റെ പ്രസിദ്ധിയും ശക്തിയുംകൊണ്ടു് ആകർഷിക്കപ്പെട്ട ചിലർ അവനെ അനുഗമിക്കുവാൻ ഒരുങ്ങി മുമ്പോട്ടുവന്നു. അവരെ നിരുത്സാഹപ്പെടുത്തുകയാണ് ചെയ്തതു്. ഉദ്ദേശശുദ്ധിയും ത്യാഗസന്നദ്ധതയുമില്ലാത്തവർ തന്റെ ശിഷ്യന്മാരായിത്തീരണമെന്നു് കർത്താവ് ഒരിക്കലും ആഗ്രഹിച്ചില്ല. അഹംഭാവത്തിൽ നിന്നോ പ്രശസ്തിക്കുവേണ്ടിയോ നാം എന്തെങ്കിലും സേവനം ചെയ്യുവാൻ ഉദ്യമിക്കുന്നെങ്കിൽ ആ സേവനം കർത്താവു സ്വീകരിക്കയില്ല എന്നു നാം മനസ്സിലാക്കണം. നമ്മുടെ സേവനത്തിനു വ്യവസ്ഥകൾ കല്പിക്കുന്നതുശരിയല്ല. ക്രിസ്തുവിനോടുള്ള നമ്മുടെ കടപ്പാട് കുടുംബബന്ധങ്ങളേക്കാളും ഉപരിയാണ്. എല്ലാം ഉപേക്ഷിക്കുവാൻ എല്ലാവരോടും താൻ ആവശ്യപ്പെടുന്നില്ല. എന്നാൽ താൻ പ്രത്യേകമായി ആരെ വിളിക്കുന്നുവോ അവർ എന്തു ത്യാഗത്തിനും തയാറായിരിക്കണം.

# ഓർത്തഡോക്സ് വൈദികസിമ്മനാരി

## പ്രിൻസിപ്പാളിന്റെ പ്രസ്താവന

കോട്ടയം ഓർത്തഡോക്സുവൈദികസിമ്മനാരി പ്രിൻസിപ്പാൾ എഴുതുന്നതു്:—

സഭയുടെ ഭാവിയെ സംബന്ധിച്ചിടത്തോളം കാര്യക്ഷമമായ നേതൃത്വത്തിനും ഫലപ്രദമായ പ്രവൃത്തനങ്ങൾക്കും തദ്വാരാ ദൈവതിരുനാമമഹത്വത്തിനും പരിശീലനം ലഭിച്ച നല്ല വൈദികർ ഉണ്ടായിരിക്കേണ്ടതു് അനുപേക്ഷണീയമായ ഒരടിയന്തരാവശ്യമാണല്ലോ. ഈ ലക്ഷ്യങ്ങളെ മുഖ്യമായി മുൻനിർത്തി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ വൈദികസിമ്മനാരി സഭാംഗങ്ങളുടെ ഹൃദയംഗമമായ പ്രോത്സാഹനവും ഉദാരമായ സംഭാവനകളും നേടിക്കൊണ്ടാണ് മുൻപോട്ടു പോകുന്നതെന്നു പറയുവാൻ പ്രവർത്തകർക്കു വളരെ സന്തോഷമുണ്ട്.

ഈ വർഷം ജൂലൈ 1–ാം തീയതി സിമ്മനാരി തുറന്നു പ്രവർത്തനം ആരംഭിച്ചു. ഇപ്പോൾ വിവിധ ഭദ്രാസനങ്ങളിൽനിന്നുമായി മുപ്പത്തെഞ്ചു വിദ്യാർത്ഥികൾ നാലുകൊല്ലത്തെ കോഴ്സനുസരിച്ച് അഭ്യസനം നടത്തുന്നുണ്ട്. സിമ്മിനാരി ദിനത്തിലെ കാണിക്ക, സഭാകേന്ദ്രത്തിൽ നിന്നുള്ള വിഹിതാംശം, സ്വദേശത്തും വിദേശത്തുമുള്ള സുഹൃത്തുക്കളുടെ ഉദാരമായ സംഭാവന എന്നിവയാണ് ഈ സ്ഥാപനത്തിന്റെ പ്രധാന ധനാഗമമാർഗ്ഗങ്ങൾ. കഴിഞ്ഞവർഷങ്ങളിൽ സിമ്മനാരി ദിനത്തിൽ എടുത്ത കാണിക്ക പ്ര

തീക്ഷാനുസരണം ഗണ്യമായിരുന്നില്ല. ഇതിനുള്ള കാരണം പ്രസ്തുത ദിനം സാമ്പത്തികവൈഷമ്യമുള്ള കാലഘട്ടത്തിൽ വന്നതുകൊണ്ടാണെന്നു വിചാരിക്കുന്നു. അതുകൊണ്ടു് കുറെക്കൂടി പ്രയാസം കുറഞ്ഞ മാസത്തേക്കു് ഈക്കൊല്ലത്തെ സിമ്മനാരിദിനം മാററുന്നതിനു തീരുമാനിച്ചിരിക്കുകയാണു്. തന്നാണ്ടിൽ വരുന്ന ഒക്ടോബർ 6–ാംനു ഞായറാഴ്ചയാണു് സിമ്മനാരിദിനം.

വൈദികസിമ്മിനാരിയേപ്പോലുള്ള ഒരു കേന്ദ്രസ്ഥാപനത്തിന്റെ പ്രാധാന്യവും ആവശ്യവും കാണിക്കയിടുന്ന കൈകളെ ഭരിക്കുമെങ്കിൽ, അന്നേ ദിനമിടുന്നതുകൊണ്ടുമാത്രം ഇതിന്റെ സർവ നടത്തിപ്പും നിർവിഘ്നം സാധിക്കുമെന്നു ഞങ്ങൾക്കുറപ്പുണ്ടു്. സിമ്മനാരിയുടെ ആവശ്യങ്ങൾ പരിമിതമായ തോതിൽ കൊണ്ടുപോകുന്നതിനു പന്തീരായിരം രൂപയോളം വേണ്ടിയിരിക്കുന്നു. ഈവർഷം ഉണ്ടായിരുന്ന ചെറിയ നീക്കിയിരിപ്പും കേന്ദ്രവിഹിതമായി ലഭിച്ച രണ്ടായിരം രൂപയും ഇപ്പോൾ തീർന്നിരിക്കുന്നതിനാൽ ഉടനടി ഒരു പിരിവു നടത്തുവാൻ ഞങ്ങൾ നിർബന്ധിതരായിരിക്കുന്നു. സിമ്മനാരി സ്നേഹിതന്മാരുടെ പ്രതിവർഷസംഭാവനകൾ എത്രയും വേഗം അയച്ചുതരുന്നതു് ഇത്തരുണത്തിൽ സഹായകമായിരിക്കും. എല്ലാ പഴയസ്നേഹിതന്മാരും പല പുതിയ സ്നേഹിതന്മാരും ഈവർഷം സംഭാവനകളാൽ സിമ്മനാരിയെ കൈതാങ്ങുമെന്നു പ്രതീക്ഷിക്കുന്നു.

കഴിഞ്ഞവർഷത്തെ റിപ്പോർട്ടും കണക്കും പ്രസിദ്ധീകരണത്തിനു് തയ്യാറാക്കിക്കൊണ്ടിരിക്കുകയാണു്. എല്ലാ പള്ളികൾക്കും കഴിഞ്ഞവർഷം സംഭാവന തന്നവക്കും സിമ്മനാരിദിനത്തിനുമുമ്പു് അതു് അയച്ചുതരുന്നതിനു് ശ്രമിക്കുകയാണു്. നിങ്ങളുടെ സ്നേഹത്തിനു പാത്രീഭൂതമായിരിക്കുന്ന ഈ സ്ഥാപനത്തിന്റെ ഇപ്പോഴത്തെ ദുർഘടഘട്ടത്തിൽ നിങ്ങൾ ചെയ്യുന്ന ഏതു ദാനവും ദൈവസന്നിധിയിൽ വിലയേറിയതായി കണക്കിടുമെന്നും അനുസ്മരിപ്പിച്ചുകൊള്ളട്ടെ. നിങ്ങളുടെ സംഭാവനകൾ പ്രിൻസിപ്പാൾ, ഓത്തഡോക്സ്‌വൈദികസിമ്മനാരി, കോട്ടയം, എന്ന മേൽവിലാസത്തിൽ അയയ്ക്കുക.

—o—

**രണ്ടു സ്നേഹിതന്മാർ**

## അദ്ധ്യായം 26

# മനുഷ്യജീവൻ പല്ലാണു്

എം. കുയ്യൻ.

ഗവർണറുടെ കൊട്ടാരത്തിൽ നിന്നു വളരെ അകലെയല്ലാതെ പ്രോബസ് ഒരു മരുന്നുകട തുറന്നു പ്രവത്തനം തുടങ്ങിയിരുന്നു. ഗാലിയോയുടെ രോഗവിവരം ലൂക്കോസിൽനിന്നു കേട്ടറിഞ്ഞയുടനെ പ്രോബസ് ആവശ്യമായ മരുന്നു കൊടുത്തയച്ചു. രോഗശാന്തി ലഭിച്ച ഗാലിയോ ലൂക്കോസിന്റെയും പ്രോബസിന്റെയും വൈദഗ്ദ്ധ്യത്തെപ്പററി ഉദ്യോഗസ്ഥപ്രമുഖരോടും മററും ശ്ലാഘിച്ചുപറഞ്ഞതിന്റെ ഫലമായി ധനികരായ ധാരാളം രോഗികൾ അവരെ സമീപിച്ചു തുടങ്ങി. ജോലിക്കും പണത്തിനും അവക്കു് ബുദ്ധിമുട്ടും ഉണ്ടായില്ല.

ഏതാനും മാസം കഴിഞ്ഞു. കാരണം വ്യക്തമായി കാണിക്കാനില്ലാത്ത ഏതോ ഒരസ്വസ്ഥത ലൂക്കോസിനെ പിടികൂടി. മനസ്സിനു യാതൊരു സമാധാനവുമില്ല. അഞ്ചുവർഷത്തെ വിദ്യാഭ്യാസത്തിനു ശേഷം, ഒരു പുരോഹിത–ഭിഷഗ്വരനായി പെർഗാമുമ്മിൽ ജോലി സ്വീകരിക്കാനുള്ള അവസരം ലഭിച്ചപ്പോൾ ആ യുവാവിനു് ഈ രീതിയിലൊരു അസ്വസ്ഥത അനുഭവപ്പെട്ടിരുന്നു. അങ്ങനെയാണു്. പെർഗാമും വിടാൻ തീരുമാനിച്ചതു്. പാഫ്ളഗോണിയാ സമരക്കാലത്തുണ്ടായ തെരക്കുപിടിച്ച ജീവിതത്തിനിടയിലും ജ്യേഷ്ഠസഹോദരനെ ഉറക്കമുണന്നിരുന്നു ശുശ്രൂഷിച്ച നാളുകളിലും ആ അസ്വസ്ഥത കുറച്ചൊന്നു് സുഷുപ്തിയാന്നു അടങ്ങികിടക്കുകയായിരുന്നു. ഇപ്പോഴിതാ, അതു വീണ്ടും ഉറക്കമുണന്നു്, അലട്ടിത്തുടങ്ങിയിരിക്കുന്നു. എന്താണിങ്ങനെ കഴിയുന്നതുകൊണ്ടുള്ള പ്രയോജനം? ജീവിതത്തിനെന്തർത്ഥമാണുള്ളതു്? ഇങ്ങനെ കഴിഞ്ഞാൽ മതിയോ? നൂറുനൂറു ചോദ്യങ്ങൾ ഉഗ്രവീര്യത്തോടെ ഫണമുയത്തി. ജീവിതം അരസികമായി തോന്നി. ഒന്നിലും ഒരുന്മേഷമില്ല. ദൈനംദിനകൃത്യങ്ങൾ ഒരുവിധം, യാന്ത്രികമായി, ചെയ്തുതീക്കുന്നുണ്ടെന്നു മാത്രം.

നേരം ഉച്ചതിരിഞ്ഞു. പ്രത്യേകിച്ചു് യാതൊരു ഉദ്ദേശവും കൂടാതെ, അസ്വസ്ഥതതുടിക്കുന്ന മനസ്സോടെ ഡോക്ടർ സർജറിയിൽ നിന്നു് ഇറങ്ങി നടന്നു. ധാരാളം ആളുകൾ ഉത്സാഹഭരിതരായി യാത്രചെയ്യുന്നുണ്ടു്. സമീപം കണ്ട ഒരു യവനനോടു് ഡോക്ടർ തെരക്കി. "എങ്ങോട്ടാണു് ഇത്രയേറെ ആളുകൾ ഈ സമയത്തു് യാത്ര?"

"നോട്ടീസു കണ്ടില്ലേ? ഇന്നു് സ്റ്റേഡിയത്തിൽവച്ചു് വലിയ ഒരു പ്രദർശനം നടക്കുന്നുണ്ടു്. നമ്മുടെ പ്രസിദ്ധചാമ്പ്യനായ ഡേഷിയസും കുപ്രിയാനോസുകാരനായ ഒരു സമരകുതുകിയും തമ്മിൽ നടക്കുന്ന ഒരു വാൾപ്പയററാണു് പ്രധാന കാഴ്ച. അങ്ങു് സ്റ്റേഡിയത്തിലേക്കായിരിക്കുമല്ലൊ?"

"അതേ, അതേ." ഡോക്ടർ തലകുലുക്കി. കുറേ സമയം അവിടെ ചെലവഴിച്ചാലെങ്കിലും മനസ്സിനു് സ്വല്പം സമാധാനം ലഭിക്കുമെങ്കിലാകട്ടെ.

സ്റ്റേഡിയത്തിനു പുറത്തും തെരുവീഥിയിൽ പലേടത്തും അന്നത്തെ വിനോദക്കളികളെപ്പററി ധാരാളം നോട്ടീസുകൾ പതിച്ചിരുന്നു. വാൾപ്പയററിനുപുറമേ, ഒരു വന്യമൃഗവേട്ടകൂടി പ്രദർശിപ്പിക്കുമത്രെ.

ഡോക്ടറും കൂടെയുള്ള യവനനും വിലകൂടിയ ടിക്കററുകൾ വാങ്ങി അകത്തു കയറി. ഒട്ടുവളരെ സീററുകൾ നിറഞ്ഞു കഴിഞ്ഞു. കാണികൾ വന്നുകൊണ്ടിരിക്കുന്നതേയുള്ളു. ലൂക്കോസ് ചുററുപാടും സൂക്ഷിച്ചുനോക്കി. താഴെ വിസ്തൃതമായ അരേനാ വെള്ളമണൽ വിരിച്ചു് തയാറാക്കിയിട്ടിട്ടുണ്ടു്. വത്തുളാകൃതിയിലുള്ള അരേനായ്ക്കു ചുററിലുമായി ഉരുക്കുനിമ്മിതമായ വേലി കെട്ടിയുറപ്പിച്ചിട്ടുണ്ടു്. കാണികളെ കളിക്കാരിൽ നിന്നും വന്യമൃഗങ്ങളിൽ നിന്നും അകററിനിറുത്തുന്നതു് ഈ വേലിയാണു്. വേലിയ്ക്കു ചുററിലുമായി ഉയന്ന ഒരു കൽമണ്ഡപവും അതിന്മേൽ അവിടവിടെയായി സിംഹാ

സന തുല്യമായ ആസനങ്ങൾ സജ്ജീകരിച്ചിട്ടുള്ളതും കാണാം. ഏകദേശം മദ്ധ്യഭാഗത്തായി ഉയർന്നു നിൽക്കുന്ന മനോഹര സിംഹാസനമാണ് റോമാഗവർണ്ണർക്ക് മാററിവച്ചിട്ടുള്ളത്. കൽമണ്ഡപത്തിന്റെ പുറകിലായി ചുറേറാട്ടുചുററ് 15 നിര ഇരിപ്പിടങ്ങൾ കാണാം. ഉദ്യോഗസ്ഥപ്രമുഖരും ധനികരും ഈ സീററുകളിലേക്കാണ് സാധാരണ ടിക്കററുകൾ വാങ്ങുക. ഈ സീററുകളിൽനിന്ന് പുറത്തേക്കു കടക്കാൻ പ്രത്യേകം ഇടനാഴികളുണ്ടു താനും. ഇപ്പറഞ്ഞസീററുകൾക്കു പുറകിലായി ഗ്യാലറികൾ ഒന്നിനുമുകളിൽമറെറാന്നായി ഉയർന്നുയർന്നു കാണാം.

"ഡേഷിയസ് വാൾപ്പയററിൽ ജയിക്കുന്നപക്ഷം, ഇത്തവണ റോമാഗവർണക്ക് നല്ലൊരു സമ്പാദ്യം കിട്ടും. അദ്ദേഹം പലരോടും അക്കാര്യത്തിൽ വാതു കെട്ടിട്ടുണ്ട്." യവനൻ പറഞ്ഞു.

"അയാൾ തോററുവെങ്കിലോ?" ഡോക്ടർ സംശയം പ്രകടിപ്പിച്ചു.

"അതിൽ വലിയ കഥയില്ല. തൽക്കാലത്തേയ്ക്കു് അയാൾ ചാമ്പ്യനായി പ്രഖ്യാപിക്കപ്പെടും. അത്രതന്നെ.

സൈനിക വാദ്യങ്ങൾ കേട്ട് അവർ തിരിഞ്ഞുനോക്കി. അരേനായിലൂടെ ഒരു ഘോഷയാത്ര നീങ്ങുക. വർണ്ണശബളമായ ഒരു സംഘമായിരുന്നു അത്. റോമാഗവർണറായ പെട്രോണിയാണു മുമ്പിൽ. സ്വല്പമൊന്നുവളഞ്ഞ മൂക്കോടുകൂടിയ ഒരു ഗംഭീരപുരുഷൻ. ആ മുഖം അധികാരഗർവ്വും തണ്ടും തനിക്കുതാൻ പോന്ന ഭാവവും ദ്യോതിപ്പിക്കുന്നുണ്ട്. ഘോഷയാത്രയുടെ പുറകിലായി ഒരു ദീർഘകായൻ പ്രത്യക്ഷപ്പെട്ടു: "ഡേഷിയസ്! ഡേഷിയസ്!" ജനക്കൂട്ടം ഹർഷാരവം മുഴക്കി. എതിരാളിയായ കുപ്രിയാനോസുകാരൻ, ഉയരത്തിൽ കുറിയ മെലിഞ്ഞ, ഒരു മനുഷ്യൻ, ഡേഷിയസിന്റെ സമീപം തന്നെ നടന്നുനീങ്ങുന്നുണ്ടെങ്കിലും, അയാളെ ആരും തന്നെ ശ്രദ്ധിക്കുന്നതായികണ്ടില്ല.

ഘോഷയാത്ര ഒരു പ്രാവശ്യം അരേനാ ചുററി, ഗവർണറുടെസിംഹാസനത്തിന്റെ മുമ്പിലായി വന്നുനിന്നു. പെട്രോണിയസ് കൽമണ്ഡപത്തിലേക്ക് പടികൾ കയറി, ഒരു നിമിഷംനിന്ന്, ജനങ്ങളുടെ അഭിവാദ്യം സ്വീകരിച്ചു, അനന്തരം സിംഹാസനത്തിൽ ഉപവിഷ്ടനായി.

കളികൾ ആരംഭിച്ചു. ആദ്യമായി, ആറു മല്ലന്മാർ രംഗത്തു പ്രവേശിച്ചു, വായ്ത്തലയില്ലാത്ത ആയുധങ്ങൾകൊണ്ട്, പരസ്പരം അടിപെടുത്താൻ ശ്രമിച്ചു. കരുത്തുമാത്രം പരീക്ഷിക്കുന്ന ഒരു സമരമായിരുന്നു അത്. വൈദഗ്ദ്ധ്യത്തിന്റെ ആവശ്യമൊട്ടുമില്ലാത്ത ഒരു മുഷ്ടിയുദ്ധം പോയിരുന്നു. കുറേനേരം കഴിഞ്ഞപ്പോഴേയ്ക്കും കാണികൾ മുഷിഞ്ഞു. രക്തം ചീന്തുന്നതു കാണുന്നതിലാണ് അവർക്കു രസം. പോരുകാരെ കൂകിവിളിക്കാൻ തുടങ്ങിയതോടെ അവർ രംഗത്തുനിന്നു നിഷ്ക്രമിച്ചു.

അടുത്തതായി, പടച്ചട്ടയണിഞ്ഞ ആറു മല്ല യുദ്ധവീരന്മാരുടെ വരവായി. വാൾ വെട്ടിത്തിളങ്ങുന്നതും എതിരാളികൾ ഒഴിഞ്ഞുമാറി വാളോങ്ങുന്നതുമെല്ലാം കണ്ട് എതിരാളികൾക്കു രസം വർദ്ധിച്ചു. ഏതാനും നിമിഷങ്ങൾക്കുശേഷം ഒരുത്തന്റെ വാൾമുന അപരന്റെ കഴുത്തിൽ തറച്ചു; രക്തമൊഴുകി. ജനക്കൂട്ടത്തിന്റെ ഉത്സാഹം വർദ്ധിച്ചു. കയ്യടിയും ബഹളവുംകൂടി. കുത്തേററ നിസ്സഹായൻ താഴെ വീണ് ദയയ്ക്കുവേണ്ടി കേണുയാചിച്ചു. ഗവർണ്ണർ "അഗണ്യഭാവത്തിൽ കൈമലർത്തി. കാണികൾക്ക് ഇഷ്ടമുണ്ടെങ്കിൽ, ദയ കാണിക്കാമെന്നു വ്യക്തമാക്കി. പോരാളിയുടെ നിസ്സഹായതയിൽ ആർദ്രത തോന്നിയ ജനക്കൂട്ടം അയാളുടെ ജീവൻ രക്ഷിക്കാൻ അനുവദിച്ചു. ഉടനെ വൈദ്യന്മാർ ഓടിയെത്തി മുറിവേററയാളെ എടുത്തുകൊണ്ടുപോയി അയാളെ പരിചരിക്കുന്ന ക്രിയയിൽ ഏർപ്പെട്ടു.

അടുത്തത്, ബ്രിട്ടൺസും ത്രേസിയാക്കാരും തമ്മിൽ നടന്ന ഒരു വിനോദസമരമായിരുന്നു. രഥങ്ങളിൽ നിന്നുകൊണ്ട് നടത്തിയ ആ പരിപാടി സദസ്യരെ പുളകം കൊള്ളിച്ചു. ആകർഷകമായ ആ സമരത്തിന്റെ അവസാനത്തിൽ, അനൗൺസർ പ്രഖ്യാപിച്ചു. "അടുത്തതു് വിശ്വവിശ്രുതനായ ചാമ്പ്യൻ ഡേഷിയസും ഒരു കുപ്രിയിനോസുകാരനും തമ്മിലുള്ള വാൾപ്പയററാണ് നിങ്ങൾ കണ്ടിട്ടുള്ളതിലെല്ലാം ഏററവും പ്രധാനപ്പെട്ട പ്രദർശനമായിരിക്കുമതു്."

## ധ്യാനയോഗം

പരേതനായ ശ്രീ. കെ. സി. ചാക്കോയുടെ 10-ാം ചരമവാർഷികം പ്രമാണിച്ച് 1957 സെപ്ററമ്പർ 2.-ാംതീയതി ശനിയാഴ്ച വൈകുന്നേരം 6 മണി മുതൽ 23-ാം തീയതി തിങ്കളാഴ്ച രാവിലെ 9 മണി വരെ ആലുവാ ഫെലോഷിപ്പ് ഹൗ

പ്രവചനവും പ്രവചനഗ്രന്ഥങ്ങളും 4

# മശിഹായെക്കുറിച്ചുള്ള പ്രവചനങ്ങൾ

(ഫാദർ എം വി. ജോർജ്ജ് എം. ഏ. എസ്. ടി. എം.)

വിവിധ പ്രശ്നങ്ങളാൽ നിറയപ്പെട്ടിരിക്കുന്ന ഈ ലോകത്തിൽ ശോഭായമാനമായ ഭാവിക്കുവേണ്ടിയുള്ള ഒരു പ്രതീക്ഷ എല്ലാമതത്തിൻെറയും ഒരവിഭാജ്യഭാഗമായിത്തന്നെ നിലകൊള്ളുന്നു. യഹൂദന്മാരുടെ ഈ പ്രതീക്ഷ ദൃശ്യരൂപമെടുത്തതു് മശിഹായിലാണ്. അദ്ദേഹം ആഗതനാകുമ്പോൾ ചരിത്രത്തിൻെറ സകല പ്രശ്നങ്ങൾക്കും പരിഹാരം ഉണ്ടാകുകയും മനുഷ്യജീവിതം സമ്പൂർണ്ണതയിൽ പുഷ്പിക്കുകയും ചെയ്യുമെന്നു യഹൂദന്മാർ വിശ്വസിച്ചുപോന്നു. മശിഹാ എന്ന എബ്രായവാക്കിൻെറയും അതിൻെറ ഗ്രീക്കുരൂപമായ 'ക്രിസ്റ്റോസ്' എന്നതിൻെറയും അർത്ഥം തന്നെ അഭിഷേകം ചെയ്യപ്പെട്ടവൻ എന്നാണല്ലോ. രാജാവായും മഹാപുരോഹിതനായും പ്രവാചകനായും സമ്പൂർണ്ണതയിൽ അഭിഷേകം പ്രാപിച്ചവനായിവന്ന ക്രിസ്തു യഹൂദന്മാരുടെ മശിഹായെക്കുറിച്ചുള്ള പ്രവചനത്തിൻെറ നിവൃത്തി ആയിരുന്നു എന്നു നിസംശയം പറയാം. ക്രിസ്തുവിനു് എഴുനൂറുകൊല്ലംമുമ്പ് യെശയ്യാപ്രവാചകൻ അദ്ദേഹത്തെക്കുറിച്ച് പ്രവചിച്ചിരുന്ന അനേക കാര്യങ്ങളും നിവൃത്തിയായി എന്നുള്ളതു് ആശ്ചര്യത്തോടുകൂടിത്തന്നെ വേദപുസ്തക പഠിതാക്കൾ സമ്മതിക്കാതിരിക്കുന്നില്ല. "കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും അവനു ദൈവം നമ്മോടുകൂടി എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്നു പേർ വിളിക്കും" എന്നതു മുതൽ ക്രിസ്തുവിനെ സംബന്ധിച്ച് പഴയനിയമത്തിലുണ്ടായിരുന്ന പല പ്രവചനങ്ങളും പുതിയനിയമത്തിൽ അവയ്ക്കുണ്ടായ നിവൃത്തിയും താഴെച്ചേർക്കുന്നു.

| പഴയനിയമം | പ്രവചനം | നിവൃത്തി. |
|---|---|---|
| യെശയ്യാ. 7:14, 8:10 | കന്യകാജനനം. | മത്തായി 1:22,23 |
| ഹോശയാ 11:1 | മിസ്റയിമിലേക്കുള്ള പലായനം | മത്തായി 2:15,16 |
| യിരമ്യാ 31:15 | ശിശുവധത്തിലെ നിലവിളി | മത്താ. 2:17,18 |
| സങ്കീർത്തനം 78:2 | ഉപമപ്രസ്താവിക്കുവാൻ ഞാൻ വാ തുറക്കും | മത്താ. 13:35,36 |
| സഖറിയാ 9:9 | ഇതാ നിൻെറ രാജാവു് കഴുതക്കുട്ടിപ്പുറത്തുവരുന്നു | മത്താ, 23:4,5 |
| സഖറിയാ 11:13 | 30 വെള്ളിക്കാശിനു വിൽക്കപ്പെടുന്നതു് | മത്താ 27:9 |
| സങ്കീർത്തനം 22:18 | എൻെറ അങ്കിക്കായി അവർ ചീട്ടിട്ടു. | മത്താ 27:35 യോഹന്നാൻ 19:24 |
| യെശയ്യാ 53:4 | നമ്മുടെ വേദനകളെ അവൻ ചുമന്നു. | മത്താ. 8:17 |
| യെശയ്യാ 40:3 | വഴിയൊരുക്കുന്ന യോഹന്നാൻമാംദാന | മർക്കോസ് 1:2,3 |
| സങ്കീർത്തനം 22:1 | എൻെറ ദൈവമേ എൻെറ ദൈവമേ നീ എന്നെ കൈവിട്ടതെന്തു് | മർക്കോസ് 15:34 |
| ലേവ്യാപുസ്തകം 12:8 | ഒരിണകുറുപ്രാവിനെ കാഴ്ചയർപ്പിക്കുന്നതു് | ലൂക്കോ. 2:23,24 |
| യെശയ്യാ 61:1,2 | നസ്റേത്തിലെ വായന. | ലൂക്കോ 4:17,21 |
| ദാനിയേൽ 7:13 | മനുഷ്യപുത്രൻ ആകാശമേഘത്തിൽ വരും | ലൂക്കോസ് 21:27 |
| യെശയ്യാ 53:12 | അതിക്രമക്കാരോടുകൂടി അവൻ എണ്ണപ്പെട്ടു. | ലൂക്കോസ് 22:37 |
| സങ്കീർത്തനം 31:5 | എൻെറആത്മാവിനെ തൃക്കൈയ്യിൽഭരമേല്പിക്കുന്നു. | ലൂക്കോസ് 23:46 |
| സങ്കീർത്തനം 69:9 | എൻെറ ആലയത്തെക്കുറിച്ചുള്ള എരിവു് എന്നെ തിന്നുകളഞ്ഞു. | യോഹ. 2:17 |
| സങ്കീർത്തനം 41:9 | ഒററിക്കൊടുക്കുന്നതു് | യോഹന്നാൻ 13:18 |
| സങ്കീർത്തനം 35:19 | കാരണംകൂടാതെ അവർ എന്നെ പകച്ചു | യോഹ. 15:25 |
| സഖറിയാ 12:10 | അവർ കുത്തിയവങ്കലേക്കു നോക്കും | യോഹ 19:37 |
| പുറപ്പാടു 12:46 സങ്കീ. 34:20 | അവൻെറ അസ്ഥികളൊന്നും ഒടിക്കുകയില്ല | യോഹ. 19:33;36 |
| ആവർത്തനം 18:15,–19 | എന്നെപ്പോലെ ഒരു പ്രവാചകനെ എഴുന്നേല്പിക്കും | പ്രവൃത്തി 3:22,23 |
| ഉല്പത്തി 12:3 | നിന്നിൽ സകലജാതിയും അനുഗ്രഹിക്കപ്പെടും | പ്രവൃത്തി 3:25 |
| യെശയ്യാ 53:7,8 | അറപ്പാനുള്ള ആടിനേപ്പോലെ | പ്രവൃത്തി 8:32,33 |
| യെശയ്യാ 49:6 | രക്ഷ ഭൂമിയുടെ അററത്തോളം | പ്രവൃത്തി 13:46,47 |
| യെശയ്യാ 59:20 | വിടുവിക്കുന്നവൻ സീയോനിൽനിന്നുവരും | റോമർ 11:26 |

മേൽപറഞ്ഞിരിക്കുന്ന വേദഭാഗങ്ങൾ എല്ലാം തന്നെ പുതിയനിയമത്തിൽ ഉദ്ധരിച്ചിരിക്കുന്നതുകൊണ്ടും അവ മശിഹായെപ്പററിയുള്ളതാണെന്നു് അപ്പോസ്തലന്മാരുടെ കാലത്തു് വിശ്വസിച്ചുപോന്നതായി നിശ്ചയമായി പറയാവുന്നതാണ്. യഹൂദന്മാരുടെ വിശ്വാസത്തിനുവേണ്ടി പ്രത്യേകം എഴുതപ്പെട്ട വി: മത്തായിയുടെ സുവിശേഷത്തിനു് മററു സുവിശേഷങ്ങളെക്കാൾ കൂടുതൽ പഴയനിയമത്തിൽനിന്നുള്ള ഉദ്ധരണികൾ കാണുന്നതു് അർത്ഥഗർഭമാണ്. മശിഹാ ആഗതനാകുമ്പോൾ രാജാധിരാജാവായിട്ടു വരുമെന്നും റോമാഭരണത്തിൽനിന്നും യഹൂദന്മാരെ വിടുവിക്കുമെന്നും ഉള്ള പ്രതീക്ഷയായിരുന്നു അവർക്കുണ്ടായിരുന്നതു്. തന്നിമിത്തം അ

---

സിൽ വച്ച് റവ. ഡോ.വി. സി. ശമുവേൽ എം. ഏ. ബി. ഡി. പി. എച്ച്ഡി. യുടെനേതൃത്വത്തിൽ ഒരു ധ്യാനയോഗം നടത്തപ്പെടുന്നതാണ്.

വൻ കഷ്ടപ്പെട്ടന്ന ദാസനായിവന്നതു് അവർക്കു ഗ്രഹിക്കത്തക്കതായിരുന്നില്ല. എന്നാൽ യേശുക്രിസ്തു രാജാവും ദാസനുമായി വരുമെന്നുള്ളതായിരുന്നു പഴയനിയമത്തിൻെറ യഥാർത്ഥ പഠിപ്പിക്കൽ. യെശയ്യാ 42:1–4വരെ, 49:1–6 വരെ–50:4, 7 വരെ 52:13 മുതൽ 53:12 വരെ കാണുന്ന വേദഭാഗങ്ങൾ പരിശോധിച്ചാൽ കഷ്ടപ്പെട്ടന്ന ഒരു ദാസനായിട്ടു അവിടെ മശിഹായെ ചിത്രീകരിച്ചിരിക്കുന്നതു കാണാം. അതേ സമയത്തു് യെശയ്യ 9:1–6 വരെയും 11:1–9 വരെയും ക്രിസ്തുവിനെ അത്ഭുതമന്ത്രി, വീരനാംദൈവം, നിത്യപിതാവു്, സമാധാനപ്രഭു എന്നിത്യാദി നാമധേയങ്ങളോടുകൂടിയും പുള്ളിപ്പുലികളെയും, ചെന്നാകളെയും ഒരുമിച്ചു മേയിക്കുന്ന സാമാധാനത്തിൻെറ രാജാവായും ചിത്രീകരിച്ചിട്ടുണ്ടു്. അലങ്കാരഭാഷയിലെങ്കിലും "ചെന്നാ കുഞ്ഞാടിനോടുകൂടി പാർക്കും, പുള്ളിപ്പുലി കോലാട്ടുകുട്ടിയോടുകൂടി കിടക്കും, പശുക്കിടാവും ബാലസിംഹവും തടിപ്പിച്ച മൃഗവും ഒരുമിച്ചുപാക്കും, ഒരു ചെറിയകുട്ടി അവയെ നടത്തും, പശു കരടിയോടുകൂടി മേയും, അവയുടെ കുട്ടികൾ ഒരുമിച്ചു കിടക്കും, സിംഹം കാളയെന്നപോലെ വൈക്കോൽ തിന്നും, മുലകുടിക്കുന്ന ശിശു സർപ്പത്തിൻെറ പോതിൽ കളിക്കും." എന്നിത്യാദി ഭാഗങ്ങൾ സമാധാനത്തിൻെറ പരമകാഷ്ടയെ വിളിച്ചറിയിക്കുന്നവയാണു്. അവയുടെ സമ്പൂർണ്ണനിവൃത്തി നമ്മുടെ കർത്താവിൻെറ പുനരാഗമനത്തിൽ മാത്രമേ സാധിക്കുകയുള്ളുവെങ്കിലും അവയുടെ ആരംഭം തൻെറ ഒന്നാമത്ത വരവിൽ തന്നെ ഇട്ടിരിക്കുന്നു എന്നുള്ളതു് സുനിശ്ചിതമായി പറയാം.

## മനുഷ്യത്വം

സിലോണിലെ വന്യമൃഗസങ്കേതം കാണുവാൻ ചെന്ന ഒരു സന്ദർശകനു് മനുഷ്യത്വത്തിൻെറ മാതൃകാപാഠം ഒരു കാട്ടാന കാണിച്ചുകൊടുത്ത കഥയാണു് ഇവിടെ ആവർത്തിക്കുന്നതു്.

വേനലിൻെറ കാഠിന്യംകൊണ്ടു് നദികൾ, അരുവികൾ, തടാകങ്ങൾ എല്ലാം ഉണങ്ങി വരണ്ടു്, കാട്ടുമൃഗങ്ങൾക്കു് കുടിക്കുവാൻ വെള്ളമില്ലാതെ അവ പരക്കം പായുന്ന കാലം. നട്ടുച്ച സമയം. ഈ സമയത്തു് ഒരു കൊലകൊമ്പൻ വെള്ളംതേടി ഒരു പതാലിൽക്കൂടി (കിണറിനു് സ്ഥാനം കാണുവാൻ ശ്രമിക്കുന്ന ഗണിതക്കാരനെപ്പോലെ) തുമ്പിക്കൈകൊണ്ടു് അങ്ങുമിങ്ങും തട്ടിനോക്കിക്കൊണ്ടു നടക്കുകയായിരുന്നു. ഒടുവിൽ കുളം കുഴിക്കുവാനുള്ള സ്ഥലം നിശ്ചയിച്ചു്, പെട്ടെന്നു മുൻകാലുകൾകൊണ്ടു് രണ്ടുമൂന്നു് അടി ആഴത്തിൽ കുഴിച്ചു്, ധാരാളം വെള്ളമുള്ള ഒരു ചെറുകുളമുണ്ടാക്കി, ആർത്തിയോടുകൂടി വെള്ളം കുടിക്കുവാൻ തുമ്പിക്കൈ വെള്ളത്തിൽ ഇടുന്നതും ഒരു സത്വം ആ ആനയുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതും ഒരുമിച്ചു കഴിഞ്ഞു.

ആനയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടതു ഒരു കാട്ടുപോത്തായിരുന്നു. വെള്ളം തേടി അലഞ്ഞുതിരിഞ്ഞു്, അർദ്ധപ്രാണനായി, എല്ലും തൊലിയും മാത്രമായിരുന്ന ആ പോത്തു് ആനയുടെ കണ്ണിലേക്കു നോക്കിയ ഉടൻ ആ കൊലകൊമ്പൻ തുമ്പിക്കൈ ഉയർത്തിക്കൊണ്ടു് അല്പം പുറകോട്ടു മാറി. ഒരൊററ തട്ടിനു് ആ പോത്തിനെ വകവരുത്താൻപോകയാണു് എന്നു വിചാരിച്ച സഞ്ചാരിയെ അത്ഭുതപരതന്ത്രനാക്കിയ സംഭവമാണു് പിന്നീടു് അവിടെ നടന്നതു്.

തുമ്പിക്കൈ ഉയർത്തിയതു് വന്യമൃഗഭാഷയിൽ ഒരു ക്ഷണമാണെന്നു് മനസ്സിലാക്കിയ പോത്തു് തൽക്ഷണം മുന്നോട്ടു വന്നു് വേണ്ടുവോളം വെള്ളം കുടിക്കുകയും ആ മൃഗം തൃപ്തനായി കാട്ടിലേക്കു മടങ്ങുന്നതുവരെ ക്ഷമയോടുകൂടി കൊമ്പനാന കാത്തു നിൽക്കുകയും ചെയ്തു. പിന്നീടു് യാതൊരു കോലാഹലവുംകൂടാതെ ബാക്കിയുണ്ടായിരുന്ന വെള്ളവുംകുടിച്ചു പുണ്യം ചെയ്തു എന്നുള്ള ഭാവം തീണ്ടാതെ ആ ഗജവീരൻ സാവധാനത്തിൽ കാട്ടിലേക്കു യാത്രയായി.

(യുവലോകം)

---

മശിഹായെക്കുറിച്ചുള്ള മററു ചില പ്രവചനങ്ങൾക്കുവേണ്ടി മീഖാ 5:1–ൽ ഹോശയാ 2:18–21 സെഫന്യാ3:11–13 യിരമ്യാ23:5 12:12 31:31–34, 22:4, 30:7, 34:22, യെസക്കിയേൽ 34:23, 37: 24, 17:22, 21:27, ഹഗ്ഗായി 2:23, സഖര്യാവു് 3:8, 6:812, സങ്കീർത്തനം 2:45, മുതലായവ നോക്കുക.

(തുടരും)

## ഇരവികൊർത്തൻെറ ചെപ്പേടു്

സർ, സെ. 1–ലെ ലക്കത്തിൽ 2–ാം പുറത്തു്, മേപ്പടി ചെപ്പേടിൻെറ കാലം ക്രി. 230 എന്നു പറഞ്ഞതു്, അതിലെ ഭാഷയും അക്ഷരവടിവും യോജിച്ചതല്ല എന്നു് മിസ്റ്റർ കെ. എൻ. ദാനിയേലിനെതിരായി Indian Antiquary-യിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. അതിലെ നക്ഷത്രനിലമാത്രം നോക്കിയാൽ അതു് ക്രിസ്തുവിനു മുൻപുള്ള പല പല ആണ്ടുകളും, ക്രിസ്താബ്ദത്തിലെ പല പല ആണ്ടുകളും (1957–നു ശേഷമുള്ളവ പോലും) ആ നക്ഷത്രനിലയ്ക്കു ചേരും. അതു മാത്രം നോക്കിയല്ല ചെപ്പേടിൻെറയോ മററു പ്രമാണങ്ങളുടെയോ കാലം തീർച്ചപ്പെടുത്തേണ്ടതു്. എല്ലാം കൂടെ നോക്കിയാൽ ക്രിസ്താബ്ദം 1320–താണു് ചേരുന്നതു് (230, 680, 775, 1320 മുതലായ പല ക്രിസ്തുവർഷങ്ങളെയും, ക്രിസ്തുവിനു മുൻപുള്ളവയെയും കാൾ). എൻെറ 1925–ലെ നാലു ചെപ്പേടുകൾ എന്ന പുസ്തകം കാണുക.

(ചെങ്ങന്നൂർ, 1957–8–31)
ററി. കെ. ജോസഫ്.

---

M. Reg No 5268. Licence No. 498:

ചർച്ചുവാർത്തകൾ

# WILL YE ALSO GO AWAY?

*Then said Jesus unto the twelve, will ye also go away? Then Simon Peter answered him, Lord, to whom shall we go thou hast the words of eternal life.*

*John 6: 67, 68.*

The very thought of a world without Christ filled Peter with dismay, and he spoke for all the disciples. The crowd slowly drifted away when Jesus lifted the curtain and showed them what discipleship would mean. They just could not face it.

It must have seemed incredible to Jesus that the disciples would follow the mob and leave Him alone. But he gave them the chance to go. He will hold no man against his will.

"Will ye also go away?" Jesus asked the disciples. And Peter spoke for all of them when he replied, "Lord, to whom shall we go?" Jesus asked the disciples. And Peter spoke for all of them when he replied, "Lord to, whom shall we go?"

It would do us all a world of good if in a quiet moment we would sit down and consider how much we owe to Him. This is important if we should find ourselves in danger of losing our hold on the Christian faith. We go to church with more or less regularity; but the meaning and message of the Bible and of the hymns we sing may fail to make much impact on our minds. Habit and tradition, and it may be the sense of loyalty to those who have taught us the Christian faith, may hold us; but it may only be the form without the power as Paul put it. What Cowper called ' the blessedness I know when first I saw the Lord" has faded out.

One way out of this mood is to look into the world and face the question, What would our world be like without Jesus? What can we go if we turn away from Christ? There are vital things which He has put into life which it were death lose.

These disciples might not at the moment have been able to put into words all that Christ meant in their lives. They only knew that to lose Him would be to live in darkness. But if they had tried to think out all that they owed to Him some things would have become clear to their minds.

One of these is that Christ puts meaning and purpose into life. Perhaps we would say that even without Him we have purpose that make life worth while. Certain occupations and interests fill our days and without them life would be empty. There is a business to run, a home to care for. There are books and music and friendships. There is a multitude of things to be done and enjoyed.

But are these enough? is there nothing larger, no purpose in the background that can link all these together and fit them into a pattern? The disciples had certain short term purposes when Jesus came upon them. Some of them were fishermen, carrying on the family business. But somehow these did not satisfy them when they landed from the lake after a night of fruitless fishing. They said to Him sadly, "We have toiled all night and have caught nothing."

Does not this sense of futility overtake us all at times? The real truth was that their fruitless toil had found out a sense of emptiness which had been lurking in their hearts. It had been there even when they had been successful.

JESUS spoke to this sense of futility when he said to these disciples, "Launch out into the deep," and later "Follow Me and I will make you fishers of men" He opened up to them a meaning and purpose in life that would not leave them with hollow hearts —the service of His Kingdom. With that in view the whole of life, its work, its friendships, its service of men and women, would be lit with an eternal meaning.

Again, they would remember His teaching and how time after time the problems that beset life had been solved for them and their duty made clear by some parable or some illuminating word. It is still true today. The message of Christ as we face life with Him lights up the road as nothing else can do.

An American psychologist tells how this facthadbr ought him back to Christ after many years' rejection of Christianity. He found in trying to deal with those whose minds wear distraught with anxiety or fear that unconsciously he was helping them by using some words of Christ and that this was the only way in which he could help them. Only so could peace and hope be restord to those who had lost their grip on life.

He tells how one day it came to him that without Christ his work would often have been unavailing. The shock of this discovery sent him back to Christ with humility, to the Church he had despised and in time to the full Christian faith.

If we think out the road we have travelled we may be surprised to find how at this or that turn, faced by this or that difficulty, it was something we have learned from the Gospels that lit up the track and kept us on the path.

But perhaps at that moment the one burning in the minds of the disciples was the friendship of Christ. His love for them had awakened a love for Him which was the greatest thing in their world. The love for Himself which Chirst awakens in our hearts is the very treasure of life. We may turn from it, be false to it, deny it, like Peter at the last. But it holds us in spite of everything. He is the Hound of Heaven, as Francis Thompson calls Him, who never gives up the pursuit

**I fled Him, down the nights and down the days;**
**I fled Him, down the arches of the years; and in the mist of tears**
**I hid from Him and under running laught,er**
**From those strong Feet that followed, followed after.**

And through it all there came the Voice which many have heard in a world where Christ is left out, "All things betray thee, who betrayest Me". Where can we go if we go away from Him? He has the words of eternal life, the word of forgiveness, the word of peace, the word that opens the gates of the everlasting Kingdom. The secret bond that unites us to Him for ever is that He loved us and gave Himself for us.

(British Weekly)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.